(Malayalam)

**Jeevante Appavum Rakshayude Kasayum**
(Study)

**By**

**Tijo Manalel**

Publishers : Sophia Books, Kottayam

First Published : Dec., 2007



Typesetting & Printing : Sophia Print House, Kottayam Ph: 3255054

**Rs. 60/-**

# ജീവന്റെ അപ്പവും രക്ഷയുടെ കാസയും

**ടിജോ മണലേൽ**

**സോഫിയാ ബുക്സ്**
**കോട്ടയം**

## ടിജോ കുറിയാക്കോസ്

ജനനം: 1982 മെയ് 15

മാതാപിതാക്കൾ: മണലേൽ പുതിയാപറമ്പിൽ പി. കെ. സ്കറിയ, ഏലിയാമ്മ സ്കറിയ.

ടിന്റു അന്നമ്മ സ്കറിയ ഏക സഹോദരി.

സെന്റ് തോമസ് എൽ. പി. സ്കൂൾ, അമയന്നൂർ ഹൈസ്കൂൾ, മണർകാട് സെന്റ് മേരീസ് കോളജ് എന്നിവിടങ്ങളിലെ വിദ്യാഭ്യാസത്തിന് ശേഷം സർവേയർ ട്രേഡിൽ കേന്ദ്ര ഗവൺമെന്റിന്റെ നാഷണൽ സർട്ടിഫിക്കറ്റും ലൈസൻസും കരസ്ഥമാക്കി.

സൺഡേസ്കൂൾ, എം. ജി. ഒ. സി. എസ്. എം. തുടങ്ങിയ ആത്മീയ പ്രസ്ഥാനങ്ങളുടെ സെക്രട്ടറിയായി ഇടവകയിലും പ്രസംഗകൻ, സംഘാടകൻ എന്നീ നിലകളിൽ ഇടവകയ്ക്ക് വെളിയിലും സേവനം അനുഷ്ഠിക്കുന്നു.

ഇപ്പോൾ കോട്ടയം ബസേലിയസ് കോളജിൽ രണ്ടാം വർഷ മലയാള ബിരുദ വിദ്യാർത്ഥി.

വിലാസം: മണലേൽ പുതിയാപറമ്പിൽ,
അമയന്നൂർ പി. ഒ., കോട്ടയം - 686025

ഫോൺ: 0481-2549733
മൊബൈൽ: 94475 67608

# സമർപ്പണം

എന്റെ വിദ്യാരംഭം നടത്തി
അറിവിന്റെ ആദ്യാക്ഷരം കുറിച്ച
പുറകുളത്ത് വല്യച്ചൻ എന്ന ഭാഗ്യസ്മരണാർഹനായ
എം. ഇ. ഈപ്പൻ കോർഎപ്പിസ്കോപ്പായുടെയും
സഭയുടെ സത്യവിശ്വാസത്തിലേയ്ക്ക്
എന്നെ കൈപിടിച്ച് നടത്തിയ എന്റെ പിതാമഹൻ
മണലേൽ സ്കറിയാ കുര്യന്റെയും
പാവനസ്മരണയ്ക്ക് മുമ്പിൽ.

Telegram: Devalokam
E-mail: marmilithios@gmail.com

Phone: 0481-2574323, 2578500
Fax: 0481-2570569

## THE MALANKARA ORTHODOX SYRIAN CHURCH
## CATHOLICATE OF THE EAST

**PAULOSE MAR MILITHIOS**
Assistant and Successor to the
Catholicos of The East and
Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

# അനുഗ്രഹസന്ദേശം

നമ്മുടെ വടക്കൻമണ്ണൂർ സെന്റ് തോമസ് ഇടവകാംഗവും, കോട്ടയം ബസ്സേലിയസ് കോളജ് രണ്ടാംവർഷ മലയാള ബിരുദ വിദ്യാർത്ഥിയുമായ മണലേൽ വീട്ടിൽ ടിജോ കുറിയാക്കോസ് "ജീവന്റെ അപ്പവും രക്ഷയുടെ കാസയും" എന്ന പേരിൽ വിശുദ്ധ കുർബ്ബാനയുടെ ഒരു ലഘു വിശദീകരണം എഴുതി തയ്യാറാക്കി പ്രസിദ്ധപ്പെടുത്തുന്നു എന്നറിയുന്നതിൽ നാം സന്തോഷിക്കുന്നു.

വടക്കൻമണ്ണൂർ സെന്റ് തോമസ് സണ്ടേസ്കൂളിലെ ഒരു സജീവ പ്രവർത്തകൻ കൂടിയായ ടിജോ, തന്റെ കലാലയ പഠനത്തിനിടയിൽ ഇതിനായി സമയം കണ്ടെത്തിയതിൽ പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു. വിശുദ്ധ കുർബ്ബാനയെ സംബന്ധിച്ചുള്ള വ്യാഖ്യാനം അനുവാചകർക്ക് പകർന്നു നൽകുവാൻ ഈ ഗ്രന്ഥത്തിന് സാധിക്കട്ടെ.

പ്രാർത്ഥനാനിർഭരമായ എല്ലാ ആശംസകളും അദ്ദേഹത്തിന് നേരുന്നു.

ദൈവം അനുഗ്രഹിക്കട്ടെ

**പൗലോസ് മാർ മിലിത്തിയോസ്**
**മെത്രാപ്പോലീത്താ**

ഡിസംബർ 13, 2007

## MALANKARA ORTHODOX SYRIAN CHURCH
## KOTTAYAM DIOCESE

**GEEVARGHESE MAR IVANIOS**

Phone: 0481 2564329
Kuriakose Mar Gregorios Centre,
M. D. Seminary, Kottayam

കോട്ടയം
13-12-2007

# അനുഗ്രഹസന്ദേശം

പ്രിയരേ,

വി. കുർബ്ബാനയിൽ അർത്ഥവത്തായി പങ്കെടുക്കുവാൻ ആഗ്രഹിക്കുന്ന ഏവർക്കും പ്രയോജനപ്രദമാണ് ടിജോ മണലേൽ രചിച്ച "ജീവന്റെ അപ്പവും രക്ഷയുടെ കാസയും" എന്ന ഈ ലഘു ഗ്രന്ഥം. അർത്ഥമറിയാതെ ഒരു ആചാരമായി മാത്രമാണ് ഇന്നു പലരും വി. കുർബ്ബാനയിൽ പങ്കെടുക്കുന്നത്. മറ്റു ചിലരാകട്ടെ, അർത്ഥമറിയാത്തതുകൊണ്ട് അകന്നു പോവുകയും ചെയ്യുന്നു. ഈ സാഹചര്യത്തിലാണ് പുതു തലമുറയുടെ പ്രതിനിധിയായ ടിജോയുടെ ഗ്രന്ഥത്തിന് പ്രസക്തിയേറുന്നത്.

ഓർത്തഡോക്സ് സഭാരാധനയുടെ മകുടമായ വി. കുർബ്ബാനയിൽ ഉപയോഗിക്കുന്ന ഓരോ വാക്കും, ഓരോ ചലനവും വളരെ സൂക്ഷ്മമായ അർത്ഥതലങ്ങളുള്ളവയാണ്. ഈ അർത്ഥതലങ്ങളിലേക്ക് സഭാവിശ്വാസികളെ എത്തിക്കുവാൻ ഈ പുസ്തകത്തിനു സാധിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

ഗ്രന്ഥത്തിന് എല്ലാവിധ ഭാവുകങ്ങളും നേരുകയും ചെയ്യുന്നു.

**ഗീവർഗീസ് മാർ ഈവാനിയോസ്**
**മെത്രാപ്പോലീത്താ**

# അവതാരിക

**ക്രി**സ്തീയാരാധനയുടെ കേന്ദ്രം വി. കുർബ്ബാനയാണെന്ന് ഓർത്ത ഡോക്സ് വിശ്വാസികൾക്കെല്ലാം അറിയാം. ഭക്തിയോടും വിശ്വാസത്തോടും കൂടി ജനങ്ങൾ വി. കുർബ്ബാനയിൽ സംബന്ധിക്കയും ചെയ്യുന്നു. എന്നാൽ അതിലടങ്ങിയിരിക്കുന്ന വേദതത്വങ്ങളും ആത്മീയ മർമ്മങ്ങളും ഗ്രഹിക്കുന്നവർ താരതമ്യേന കുറവാണ്. അതുകൊണ്ട് നിരന്തരമായ പ്രബോധനത്തിലൂടെ ജനങ്ങളെ ഇക്കാര്യങ്ങൾ പഠിപ്പിക്കാനുള്ള വലിയ ചുമതല സഭ ഏറ്റെടുക്കുന്നു. നമ്മുടെ സഭയിൽ, സൺഡേസ്കൂൾ, ദിവ്യബോധനം, വിവിധ ആത്മീക സംഘടനകൾ എന്നിവയിലൂടെയെല്ലാം ഈ പ്രബോധനദൗത്യം വലിയൊരളവിൽ നിറവേറ്റപ്പെടുന്നു. വൈദികരും അവൈദികരുമായ നിരവധിയാളുകൾ വി. കുർബ്ബാനയുടെ അർത്ഥങ്ങളെക്കുറിച്ച് പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്. ഓർത്തഡോക്സ് വൈദികസെമിനാരിയിലെ അദ്ധ്യാപകരുടെ മേൽനോട്ടത്തിൽ കഴിഞ്ഞ കാൽനൂറ്റാണ്ടായി നടത്തപ്പെടുന്ന പ്രശസ്തമായ 'ദിവ്യബോധനം' പഠനപദ്ധതിയിലൂടെ ആരാധന/കൂദാശകൾ എന്നിവയെക്കുറിച്ച് പൊതുവായും വി. കുർബ്ബാനയെക്കുറിച്ച് പ്രത്യേകമായും പാഠ്യപുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

യുവ വിദ്യാർത്ഥിയായ ടിജോ മണലേൽ ഇങ്ങനെയുള്ള പുസ്തകങ്ങൾ വായിച്ചും, ദിവ്യബോധനം പഠനത്തിൽ ചേർന്നും, നല്ല ആത്മീയ സംസ്ക്കാരമുള്ള വടക്കൻമണ്ണൂർ പള്ളിയിലെ വി. മദ്ബഹായിൽ ശുശ്രൂഷിച്ചും തനിക്കു മനസ്സിലായ കാര്യങ്ങൾ മറ്റുള്ളവരുമായി പങ്കുവയ്ക്കാൻ ആഗ്രഹിച്ചുകൊണ്ടാണ് ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നത്. എത്ര പഠിച്ചാലും തീരാത്ത വിഷയമാണ് വി. കുർബ്ബാനയും, കൂദാശകളും. വളരെ സൂക്ഷിച്ച് കൈകാര്യം ചെയ്തില്ലെങ്കിൽ, വളരെ അറിവുള്ളവർക്കു പോലും വലിയ അബദ്ധങ്ങളുണ്ടാകാവുന്ന മേഖലയുമാണിത്. അതുകൊണ്ട് സ്വന്തമായ വ്യാഖ്യാനങ്ങൾക്കൊന്നും മുതിരാതെ പാരമ്പര്യമനുസരിച്ച് കേട്ടും വായിച്ചുമറിഞ്ഞ കാര്യങ്ങൾ വളരെ ലളിതമായി അവതരിപ്പിച്ചിരിക്കുകയാണ്. വി. കുർബ്ബാനയിലെ അനുഷ്ഠാനങ്ങളുടെ വിവരണവും, കർമ്മങ്ങൾ, വാക്കുകൾ, പ്രതീകങ്ങൾ, പൂജാവസ്തുക്കൾ, ഉപകരണങ്ങൾ തുടങ്ങിയവയുടെ അർത്ഥസൂചനകളുമാണ് ഇവിടെ നൽകിയിരിക്കുന്നത്.

ഓർത്തഡോക്സ് വിശ്വാസമനുസരിച്ച് ആരാധനയുടെ നേരിട്ടുള്ള അനുഭവത്തിലൂടെയും തുടർച്ചയായ പങ്കാളിത്തത്തിലൂടെയുമാണ് അദ്ധ്യാത്മിക രഹസ്യങ്ങളെ നാം മനസ്സിലാക്കുന്നത്. ഇതാണ് കാതലായ അറിവ്. പുസ്തകത്തിലൂടെയും പ്രസംഗത്തിലൂടെയും നമുക്ക് അരാധനയെക്കുറിച്ച് ലഭിക്കുന്ന ബുദ്ധിപരമായ അറിവുകൾ കാതലായ അനുഭവജ്ഞാനത്തെ സഹായിച്ചേക്കും. പക്ഷേ, അതിനു പകരം നിൽക്കുകയില്ല. കൈസര്യ



യിലെ വലിയ മാർ ബസേലിയോസ് (നാലാം നൂറ്റാണ്ട്) ദിവ്യജ്ഞാനത്തെ ഒരു ഫലവൃക്ഷത്തോടാണ് ഉപമിക്കുന്നത്. നാം ഒരു ഫലവൃക്ഷം നട്ടു വളർത്തുന്നത് അതിൽ നിന്ന് ഫലം ലഭിക്കാനാണ്. മാവോ പ്ലാവോ നടുമ്പോൾ അവ യഥാസമയം കായ്ച്ച് ഫലം ലഭിക്കണമെന്ന് നാം പ്രതീക്ഷിക്കുന്നു. ഒരിക്കലും കായുണ്ടാകാതെ, തഴച്ചു വളരുക മാത്രം ചെയ്താൽ നമുക്ക് നിരാശയുണ്ടാകും. എന്നാൽ നല്ല ഫലങ്ങളോടൊപ്പം മരത്തിൽ ഹരിതാഭയണിഞ്ഞ ധാരാളം ഇലകളും കൊമ്പുകളുമുണ്ടെങ്കിൽ നമുക്ക് കൂടുതൽ സന്തോഷമാണ്. ഫലത്തോടൊപ്പം ഭംഗിയുമുണ്ടെങ്കിൽ നന്ന്. ഇതുപോലെയാണ് നമ്മുടെ കലകളും സാഹിത്യവും വിജ്ഞാനവുമെല്ലാം എന്ന് വി. ബസേലിയോസ് പറയുന്നു. ആത്യന്തികമായി ദിവ്യജ്ഞാനവും നന്മയും മനുഷ്യസ്നേഹവുമാകുന്ന ഫലങ്ങൾ അവ നൽകണം. ഫലങ്ങളില്ലെങ്കിൽ, അവയുടെ ഭംഗിക്ക് അർത്ഥമില്ല. നല്ല ഫലം നൽകുന്ന നല്ല വൃക്ഷമാവണം നമ്മുടെ ആരാധന. അതിനു വളവും വെള്ളവുമൊക്കെ നൽകാൻ സഹായിക്കും ഇത്തരം പഠനങ്ങൾ.

ആത്മീയ കാര്യത്തിൽ നല്ല ഉത്സാഹവും ജിജ്ഞാസയുമുള്ള യുവാവാണ് ടിജോ. തന്റെ പ്രായത്തിന്റെയും അറിവിന്റെയും പരിമിതികൾക്കുള്ളിൽ ലഭിച്ച സൽഫലങ്ങളെ മറ്റുള്ളവരുടെ പ്രയോജനത്തിനായി പ്രസിദ്ധീകരിക്കുന്നതിൽ നമുക്കു സന്തോഷിക്കാം. ഈ യുവ സഹോദരന് എല്ലാ നന്മകളും നേരുന്നു.

**ഫാ. ഡോ. കെ. എം. ജോർജ്**

ഓർത്തഡോക്സ് വൈദികസെമിനാരി
കോട്ടയം
മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷി ദിനം, 2007

# വാങ്മുഖം

ചെറുപ്പം മുതലേ പങ്കെടുത്തുവരുന്നതാണ് സ്തുതിചൊവ്വാക്കപ്പെട്ട ഓർത്തഡോക്സ് സുറിയാനിസഭയുടെ വിശുദ്ധ കുർബ്ബാനയിൽ. പരിശുദ്ധ പിതാക്കന്മാർ നൂറ്റാണ്ടുകളിലൂടെ അർത്ഥ സമ്പുഷ്ടമായി രൂപംകൊടു ത്തിട്ടുള്ളതാണ് ഇതിന്റെ ഓരോ ഘടകവും.

ഏതാനും വർഷങ്ങൾക്കു മുമ്പ് കോട്ടയം ഭദ്രാസനത്തിലെ സൺഡേ സ്കൂൾ അധ്യാപകർക്കായി നടത്തിയ പരിശീലനക്യാമ്പിലെ 'ഓർത്ത ഡോക്സ് ആരാധനയും ഉപകരണങ്ങളും' എന്ന ക്ലാസിൽ നിന്നു ലഭിച്ച വിവരങ്ങൾ ക്രോഡീകരിച്ച് സൺഡേസ്കൂൾ വിദ്യാർത്ഥികൾക്കായി പൊതുക്ലാസ്സുകൾ എടുത്തുവന്നു. എന്റെ സൺഡേസ്കൂൾ അധ്യാപക രുടെ പ്രേരണയാൽ വി. കുർബ്ബാനയിലെ ഓരോരോ ഘടകങ്ങളെയും ഉപകരണങ്ങളെയും പറ്റി അറിയുന്നതിനായി ദീർഘ വർഷങ്ങളിലൂടെ നട ത്തിയ ശ്രമമാണ് ഈ ലഘു കൃതിയായി പിറവിയെടുത്തിരിക്കുന്നത്. അഗാ ധമായ വേദശാസ്ത്ര വ്യാഖ്യാനം എന്നതിനേക്കാൾ ഒരു സാധാരണക്കാ രന്റെ അന്വേഷണം എന്ന നിലയിലാണ് ഈ ലഘു കൃതി രൂപംകൊണ്ടത്.

ഒരു വിദ്യാർത്ഥിയുടെ പരിശ്രമം എന്ന നിലയിൽ ഈ കൃതിയിൽ അനേകം പാളിച്ചകൾ കണ്ടേക്കാം. എങ്കിലും അർത്ഥമറിഞ്ഞ് വി. ആരാധ നയിൽ സംബന്ധിക്കുവാൻ ഈ കൃതി സഹായിക്കുമെങ്കിൽ എന്റെ ഈ ഉദ്യമം സഫലമായി.

ഈ അന്വേഷണത്തിൽ എന്നെ സഹായിച്ച അനേകരുണ്ട്. ഇതിന് പ്രൗഢഗംഭീരമായ ഒരു അവതാരിക എഴുതി എന്നതിലുപരി ഈ സംരം ഭത്തെ അകമഴിഞ്ഞു പ്രോത്സാഹിപ്പിക്കുകയും മാർഗ്ഗനിർദ്ദേശം കാട്ടിത്ത രുകയും ചെയ്ത വടക്കൻമണ്ണൂർ ഇടവകാംഗവും കോട്ടയം വൈദിക സെമി നാരി പ്രിൻസിപ്പാളുമായ ഫാ. ഡോ. കെ. എം. ജോർജ് ഈ കൃതിയുടെ രൂപവത്കരണത്തിന്റെ എല്ലാ ഘട്ടങ്ങളിലും മേൽനോട്ടം വഹിച്ചു. അദ്ദേഹത്തോടും, തെറ്റുകൾ തിരുത്തിത്തന്ന ഫാ. ഡോ. എം. ജോൺ പണിക്കർ, എം. കുര്യൻ തോമസ്, എം. കെ. മത്ഥിയാസ്, വടക്കൻമണ്ണൂർ പള്ളി വികാരി ഫാ. കുറിയാക്കോസ് മാണി എന്നിവരോടും ഈ കൃതി യുടെ ഭാഷ പരിശോധിച്ച ഡോ. വി. എ. ഫിലിപ്പ് (ബസേലിയസ് കോളജ് മലയാളവിഭാഗം), മറ്റ് അധ്യാപകർ, ഇതിന് അനുഗ്രഹകല്പന നൽകിയ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, പ്രസിദ്ധീ കരണാനുമതി നൽകിയ ശ്രേഷ്ഠ നിയുക്ത കാതോലിക്കാബാവ പൗലോസ് മാർ മിലിത്തിയോസ് എന്നിവർക്കും, ഇതിന്റെ പ്രസിദ്ധീകരണം ഏറ്റെടുക്കുകയും നിശ്ചിത സമയത്തിനുള്ളിൽ തന്നെ ടൈപ്പ്സെറ്റിംഗും



അച്ചടിയും പൂർത്തിയാക്കിയ സോഫിയ ബുക്സിനും അതിന്റെ സാരഥി ജോയ്സ് തോട്ടയ്ക്കാടിനും കവർ ഡിസൈൻ ചെയ്ത അലക്സിനും, ഇവയിലൊക്കെ ഉപരിയായി ഞാൻ നടത്തിയ സ്വകാര്യ അന്വേഷണത്തെ പുസ്തക രൂപത്തിലാക്കുവാൻ സ്നേഹപൂർവ്വം നിർബന്ധിച്ച പ്രശസ്ത ഗ്രന്ഥകാരനും എന്റെ ഗുരുനാഥനുമായ ഡോ. എ. എം. ഉണ്ണികൃഷ്ണ നോടും (ബസേലിയോസ് കോളജ് മലയാള വിഭാഗം) മറ്റ് അധ്യാപക ശ്രേഷ്ഠരോടും ഇതിന്റെ പ്രവർത്തനങ്ങളിൽ എന്നോടൊപ്പം പ്രവർത്തിച്ച സഹോദരതുല്യരായ സുഹൃത്തുക്കളോടുമുള്ള അകൈതവമായ നന്ദി രേഖപ്പെടുത്തുന്നു.

സഭാംഗങ്ങളുടെ പഠനത്തിനും മനനത്തിനുമായി ഈ ഗ്രന്ഥം സമർ പ്പിക്കുന്നു.

**ടിജോ മണലേൽ**

# ഉള്ളടക്കം



# 1

# വി. കുർബ്ബാനയുടെ പശ്ചാത്തലം

## വി. കുർബ്ബാന

കാതോലികവും അപ്പോസ്തോലികവുമായ ക്രിസ്തീയ സഭയിലെ പ്രധാനപ്പെട്ട കൂദാശ, ആരാധനകളുടെ മകുടം, ക്രിസ്തീയ ജീവിതത്തിന്റെ കേന്ദ്രം, കൂദാശകളുടെ പൂർത്തീകരണം എന്നീ വിശേഷണങ്ങൾ വി. കുർബ്ബാനയ്ക്കുണ്ട്. തിരുബലിയിൽ പങ്കാളികളായി തീർന്ന് തങ്ങളെത്തന്നെ സമർപ്പിക്കുന്നതും, കർത്താവിനെ പുതുതായി പ്രാപിക്കുന്നതുമായ ഒരു വലിയ കൂദാശയാണ് വി. കുർബ്ബാന. കർത്താവിന്റെ തിരുബലിയിൽ നാം വി. കുർബ്ബാനയിലൂടെ പങ്കാളികളായി തീരുന്നതിനാൽ വി. കുർബ്ബാന ബലിയാണ്. "എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം ചെയ്‌വീൻ" (ലൂക്കോസ് 22:19) എന്ന കർത്തൃകല്പന പ്രകാരം നാം അപ്പവീഞ്ഞുകൾ വാഴ്ത്തുകയും കർത്താവിന്റെ തിരുബലിയുടെ അതേ ബലി സാധനങ്ങളായ ശരീരരക്തങ്ങൾ നാം അനുഭവിക്കുകയും നമ്മെത്തന്നെ ബലിയായി സമർപ്പിക്കുകയും ചെയ്യുന്നതിനാൽ വി. കുർബ്ബാനയിൽ കൂടി കർത്താവിനെ പുതുതായി പ്രാപിക്കുകയും ചെയ്യുന്നു.

## കുർബ്ബാന എന്ന പദത്തിന്റെ അർത്ഥം

കുർബ്ബാന എന്ന പദത്തിന് കാഴ്ച, വഴിപാട്, സമർപ്പണം, യാഗം, ബലി, സമ്മാനം, രഹസ്യം എന്നിങ്ങനെ പല അർത്ഥങ്ങൾ ഉണ്ട്. കുർബോനോ എന്ന സുറിയാനി പദത്തിൽ നിന്നാണ് കുർബ്ബാന എന്ന പദം രൂപം കൊണ്ടത്.

വി. കുർബ്ബാനയ്ക്ക് വിവിധ നാമങ്ങൾ ഉണ്ട്. നമ്മിലുള്ള ഭിന്ന ജീവനെ ഏക ദൈവത്തോട് യോജിപ്പിക്കുന്നതുകൊണ്ട് യോജ്യത (ക്നുശിയോ) എന്നും, കർത്താവുമായി സംസർഗ്ഗം ഉണ്ടാക്കുന്നതിനാൽ സംസർഗ്ഗം (ശൗത്തോപ്പൂസൊ) എന്നും, സ്വർഗീയരും ഭൗമീകരും അകന്നവരും അടുത്തവരും ഒത്തുചേരുന്നതിനാൽ കൂട്ടായ്മ (കുറോബൊ) എന്നും, പാപപരിഹാരം നല്കുന്നതിനാൽ യാഗം അഥവാ ബലി (ദെബഹൊ) എന്നും, മാളികയിൽ വച്ച് രഹസ്യമായി ശിഷ്യന്മാരെ ഏല്പിച്ചതിനാൽ രഹസ്യം (റോസൊ) എന്നും, എല്ലാ കൂദാശകളുടെയും പൂർണ്ണത വി. കുർബ്ബാനയിൽ കൂടി ആയതിനാൽ പൂർണ്ണതയുടെ പൂർണ്ണത (ഗ്മീനൂസ്ഗ്മീർവോസൊ) എന്നും, വിശ്വാസികൾ പിതാവായ ദൈവം മനുഷ്യന് നൽകി

യിട്ടുള്ള രക്ഷയ്ക്കും അനുഗ്രഹങ്ങൾക്കുമായി സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നതുകൊണ്ട് സ്തോത്രം (എവുക്കാറിസ്തിയ) എന്നും ഉള്ള വിവിധ നാമങ്ങൾ പറയുന്നു.

## വി. കുർബ്ബാനയുടെ ഉദ്ദേശ്യം

നമ്മുടെ കർത്താവ് സെഹിയോൻ മാളികയിൽ വച്ച് തന്റെ അന്ത്യ അത്താഴ സമയത്ത് വി. കുർബ്ബാന സ്ഥാപിക്കുന്നതിനു മുമ്പുതന്നെ വി. കുർബ്ബാനയുടെ മഹത്വം, ഉദ്ദേശ്യം, ആവശ്യം എന്നിവയെക്കുറിച്ച് സൂചിപ്പിച്ചതായി സുവിശേഷങ്ങളിൽ കാണുന്നു.

| | | |
|---|---|---|
| 1. പാപമോചനത്തിന് | മത്തായി | 26:28 |
| 2. ജീവനുണ്ടാകുവാൻ | യോഹ. | 6:51 |
| 3. നിത്യജീവനുണ്ടാവാൻ | " | 6:54 |
| 4. പുനരുത്ഥാനത്തിന് | " | 5:28, 29 |
| 5. ദൈവം നമ്മിൽ വസിക്കുന്നതിന് | " | 6:56 |

## ഓർത്തഡോക്സ് സഭയിൽ വി. കുർബ്ബാനയ്ക്കുള്ള സ്ഥാനവും പ്രത്യേകതകളും

ഓർത്തഡോക്സ് ആരാധനയുടെ മകുടം വി. കുർബ്ബാനയാണ്. അത് കൂദാശകളുടെ കൂദാശയും മറ്റെല്ലാ കൂദാശകളെയും പൂർത്തിയാക്കുന്നതുമാകുന്നു.

1. ഓർത്തഡോക്സ് സഭയിലെ വി. കുർബ്ബാനയ്ക്ക് കുരിശ്, തബ്ലൈത്താ, മെഴുകുതിരികൾ, കാസാപീലാസകൾ, ധൂപക്കുറ്റി, പ്രത്യേക വസ്ത്രങ്ങൾ, പ്രത്യേകവിരികൾ മുതലായ പ്രതീകങ്ങൾക്ക് വലിയ സ്ഥാനമുണ്ട്. ആകയാൽ ധ്വന്യാത്മകമാണ്.

2. കർത്താവിന്റെ മനുഷ്യാവതാരത്തിലെ മുഴുവൻ സംഭവങ്ങളെയും വി. കുർബ്ബാനയിൽ അനുസ്മരിക്കുന്നു.

3. ജീവനോടെ ഇരിക്കുന്നവർ മാത്രമല്ല വാങ്ങിപ്പോയവരും, വിശുദ്ധന്മാരും, മാലാഖമാരും (അതായത് സ്വർഗീയരും ഭൗമീകരും) സമ്മേളിക്കുന്ന മഹത്തായ മുഹൂർത്തമാണ് വി. കുർബ്ബാന.

4. വേദപുസ്തക ഭാഗങ്ങളാൽ സമ്പന്നമാണ്.

5. ദേഹം, ദേഹി, ആത്മാവ്, ബുദ്ധി, മനസ്സ്, പഞ്ചേന്ദ്രിയങ്ങൾ തുടങ്ങി മനുഷ്യ വ്യക്തിത്വത്തിന്റെ സർവ്വതലങ്ങൾക്കും പങ്കെടുക്കുവാൻ കഴിയുന്നതാണ് നമ്മുടെ വി. കുർബ്ബാന.

6. വി. കുർബ്ബാനയിൽ പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന മറ്റൊരു



പ്രത്യേകതയാണ്.

7. വി. കുർബ്ബാനയ്ക്ക് പുളിപ്പുള്ള അപ്പമാണ് ഉപയോഗിക്കുന്നത്.

8. ഇസ്രായേൽക്കാർക്ക് മരുഭൂമിയിൽ വച്ച് അതത് ദിവസത്തേയ്ക്കുള്ള മന്ന അതത് ദിവസം തന്നെ ലഭിച്ചതുപോലെ, അന്നന്നു തയ്യാറാക്കുന്ന അപ്പമാണ് വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കുന്നത്.

9. ഒരു ദിവസം ഒരു പുരോഹിതൻ ഒന്നിൽ കൂടുതൽ കുർബ്ബാന അർപ്പിക്കാൻ പാടില്ല. അതുപോലെതന്നെ ജനങ്ങളും ഒന്നിൽ കൂടുതൽ കുർബ്ബാന അനുഭവിക്കാൻ പാടില്ല. ത്രോണോസ്, തബ്ലൈത്താ എന്നിവയും ഒരു ദിവസം ഒന്നിലധികം പ്രാവശ്യം കുർബ്ബാനയ്ക്കുവേണ്ടി ഉപയോഗിക്കുവാൻ പാടില്ല. ലോകത്തിന് മുഴുവനുംവേണ്ടിയുള്ള ഏക ബലിയായിരുന്നു കാൽവറിയിലെ ബലി. ആ ബലിയിൽ പങ്കാളികളായി തീരുന്നവർക്ക് വി. കുർബ്ബാന തന്മൂലം ഒരു ദിവസം ഒന്നിൽ കൂടുതൽ ആവശ്യമില്ല.

10. വി. സഭയുടെ വി. കുർബ്ബാന സമ്പൂർണ്ണമായ ആരാധനയാണ്. അതിൽ സ്തുതി, സ്തോത്രം, അനുതാപം, അപേക്ഷ, മദ്ധ്യസ്ഥപ്രാർത്ഥന, സമർപ്പണം ഇവയെല്ലാം ഉണ്ട്.

## വി. കുർബ്ബാനയിൽ എങ്ങനെ സംബന്ധിക്കണം?

വി. കുർബ്ബാനയിൽ എങ്ങനെ സംബന്ധിക്കണമെന്ന് ശോശപ്പാ ആഘോഷത്തിന്റെ സമയത്തുള്ള ശുശ്രൂഷകന്റെ ഉദ്ബോധനത്തിൽ നിന്ന് നമുക്ക് മനസ്സിലാകും.

"ഭംഗിയോടും, ഭയത്തോടും, വണക്കത്തോടും, വെടിപ്പോടും, വിശുദ്ധിയോടും, സ്നേഹത്തോടും, സത്യവിശ്വാസത്തോടും, നല്ല ദൈവഭക്തിയോടും കൂടെ നിന്ന് വേണം" വി. കുർബ്ബാനയിൽ സംബന്ധിക്കുവാൻ. നമസ്കാരങ്ങളിലും വി. കുർബ്ബാനയിലും കർത്തൃപ്രാർത്ഥനയിൽ കൈകൾ മലർത്തിപ്പിടിക്കുകയും മറ്റ് അവസരങ്ങളിൽ കൈകൾ നെഞ്ചത്ത്കെട്ടി നിൽക്കുകയോ കൈകൂപ്പി നിൽക്കുകയോ ചെയ്യണം. അശ്രദ്ധയോടെ പുറകിൽ കൈ കെട്ടിനില്ക്കുന്നത് ശരിയല്ല. പ്രതിവാക്യങ്ങളും ഗീതങ്ങളും മനഃപാഠമായി അറിയാമെങ്കിലും കഴിവുള്ളടത്തോളം പുസ്തകംനോക്കി അക്ഷരസ്ഫുടതയോടെ ഉന്നതശബ്ദത്തിൽ ചൊല്ലണം. അതുപോലെ കുളിച്ച് ശരീരശുദ്ധി വരുത്തിയും കഴിയുന്നതും അലക്കി വെടിപ്പാക്കിയ വെള്ളവസ്ത്രം ധരിച്ച് ഭക്ഷണം കഴിക്കാതെയുമാണ് വി. കുർബ്ബാനയിൽ സംബന്ധിക്കേണ്ടത്.

## വി. കുർബ്ബാനയ്ക്കുള്ള ഒരുക്കം

**1. പരിശുദ്ധ റൂഹായുടെ നടത്തിപ്പിനായുള്ള കാത്തിരിപ്പും ധ്യാനവും**

ഏതൊരു പ്രധാന സംഗതിയും ഒരുക്കം കൂടാതെ ചെയ്യുക ശരിയല്ല. ധ്യാനത്തിനും പ്രാർത്ഥനയ്ക്കും നമ്മിൽ പാപബോധമുണ്ടാക്കുന്നതിനു സാധിക്കും. ദൈവസ്നേഹത്താൽ നിറയുന്നതിന് പരിശുദ്ധ റൂഹായുടെ സഹായം ആവശ്യമാണ്.

**2. സഹോദരങ്ങളോടുള്ള നിരപ്പാകൽ**

സഹോദരങ്ങളോടു നിരപ്പാകാതെ നമ്മേയും അവരെയും ഒരുപോലെ സ്നേഹിക്കുന്ന ദൈവത്തോട് നിരപ്പാകാനോ ദൈവഹിതത്തിന് നമ്മെ ത്തന്നെ സമർപ്പിക്കുവാനോ സാധ്യമല്ല എന്നു സുവിശേഷങ്ങളിൽ കൂടി (വി. മത്തായി 5:23, 24, 6:12) കർത്താവ് നമ്മെ പഠിപ്പിച്ചു.

**3. ദൈവത്തിൽ നിന്നുള്ള പാപമോചനലബ്ധി**

ദൈവത്തിൽനിന്ന് പാപമോചനം പ്രാപിക്കാതെ വി. കുർബ്ബാനയിൽ സംബന്ധിക്കുന്നത് പാപമാണ് എന്ന് വി. പൗലോസ് ശ്ലീഹാ (1 കോരി. 11:27–29) പറയുന്നു. പാപമോചനത്തിനുള്ള മാർഗ്ഗം വി. കുമ്പസാരമാണ്.

**4. പുതിയ ജീവിതത്തിനുള്ള ഒരുക്കം**

മേല്പറഞ്ഞതുപോലെ ശുദ്ധീകരിക്കപ്പെടുന്നതിന് പുറമേ പുതിയ ജീവിതത്തിനുള്ള ഒരുക്കവും വി. കുർബ്ബാനയിൽ സംബന്ധിക്കുന്ന ആൾക്ക് ഉണ്ടായിരിക്കണം. ഭാവിയെപ്പറ്റി പ. റൂഹായുടെ സഹായത്തോടെ നാം ചിന്തിക്കുകയും കാത്തിരിക്കുകയും ചെയ്യണം. കാരണം, വി. കുർബ്ബാനയിൽ നാം ദൈവത്തോടുള്ള ഉടമ്പടിയെ പുതുക്കുവാൻ പോവുകയാണ്.

**5. ലൗകിക കാര്യങ്ങളിൽ നിന്നുള്ള വേർപാട്**

മേല്പറഞ്ഞ ധ്യാനത്തിനും മറ്റും അവസരം ലഭിക്കുന്നതിന് ലൗകിക കാര്യങ്ങളിൽ നിന്നും ചിന്തകളിൽ നിന്നും തലേദിവസം സന്ധ്യ മുതൽ ഒഴിഞ്ഞിരിക്കണം. മൗനം പാലിച്ച് ദൈവിക സംസർഗ്ഗത്തിലും വേദ പുസ്തക വായനയിലും ഏർപ്പെടണം. 1 കോരി. 7:5–ൽ പറയുന്നതുപോലെ ഭാര്യാഭർത്താക്കന്മാർ വ്രതത്തിലായിരിക്കണം. പഴയനിയമകാലത്തും ഇതു തന്നെ ആയിരുന്നു പ്രമാണം (1 ശമുവേൽ 21:4).

**6. ഉപവാസം**

വി. കുർബ്ബാന സ്വീകരിക്കുന്നതിന് മുമ്പ് പ്രഭാതത്തിൽ യാതൊന്നും തിന്നുകയോ കുടിക്കുകയോ ചെയ്യരുത്. വി. കുർബ്ബാനയിലൂടെ ക്രിസ്തു നമ്മിലേക്ക് വരുന്നതിന്റെ പ്രതീക്ഷയുടെയും ബഹുമാനത്തിന്റെയും



പ്രതീകമാണ് ഈ ഉപവാസം. ഉപവസിക്കുന്നതോടൊപ്പം പാപത്തിൽ നിന്നും തിന്മയിൽ നിന്നും വേർതിരിഞ്ഞിരിക്കണമെന്നും പിതാക്കന്മാർ പഠിപ്പിക്കുന്നു. പഴയനിയമകാലത്തും വി. യാഗസമയത്ത് ഉപവാസം അനുഷ്ഠിച്ചിരുന്നതായി കാണുന്നു (1 ശമു. 9:13). വി. കുർബ്ബാന അനുഭവിക്കുന്നവർക്കു മാത്രമല്ല, ആരാധനയിൽ സംബന്ധിക്കുന്ന എല്ലാവർക്കും മേൽ പറഞ്ഞ ഒരുക്കങ്ങൾ ആവശ്യമാണ്.

**7. ആത്മപരിശോധന**

പ. പൗലോസ് ശ്ലീഹാ പറയുന്നതുപോലെ വി. കുർബ്ബാനയ്ക്കുള്ള ഒരുക്കത്തിന് സ്വയംപരിശോധന ആവശ്യമാണ്. പ്രാർത്ഥന പോലെ ഒരു ക്രിസ്ത്യാനിയുടെ അനുദിന ജീവിതത്തിൽ നടത്തേണ്ട ഒന്നാണ് ആത്മ പരിശോധന. തന്റെ ജീവിതത്തിൽ നിന്ന് ഫലം പുറപ്പെടുവിക്കാത്ത ശാഖകളെ വെട്ടിനീക്കണം. ഒരുവനെ യോഗ്യത ഉള്ളവനാക്കിത്തീർക്കുക എന്നതല്ല പിന്നെയോ അവന്റെ അയോഗ്യതകളെപ്പറ്റി ബോധമുണ്ടാകാനും അത് അനുതാപത്തിലേക്ക് നയിക്കുവാനുമാണ് ആത്മപരിശോധന.

**8. പ്രാർത്ഥന**

വി. കുർബ്ബാന അനുഭവിക്കുന്നതിനു മുമ്പും പിമ്പും സഭാപിതാക്കന്മാർ രചിച്ചിട്ടുള്ള പ്രാർത്ഥന അർത്ഥപൂർണ്ണമായും, താഴ്മയോടും, അവനവന്റെ അയോഗ്യതകളെപ്പറ്റിയുള്ള ബോധത്തോടും, അനുതാപത്തോടും കൂടി പ്രാർത്ഥിക്കണം. ഇതുകൂടാതെ അനുതാപത്തിന്റെ മസുമൂറകൾ വായിച്ച് ധ്യാനിക്കുകയും വേണം.

**9. അനുതാപം**

ഒരുവൻ എപ്പോഴും കർത്താവിനെ സമീപിക്കുന്നത് കരുണയ്ക്കും, അവനിൽ നിന്നുള്ള സഹായങ്ങൾക്കുവേണ്ടിയുള്ള അപേക്ഷയോടെയും ആണ് (എബ്രാ. 4:16). നിഷ്കളങ്കമായ വിശ്വാസവും സത്യാനുതാപവുമാണ് തുടർച്ചയായുള്ള വി. കുർബ്ബാനാനുഭവത്തിന് നമ്മെ ഒരുക്കുന്നത്. ഓരോ തവണയും വി. കുർബ്ബാനാനുഭവത്തിനു മുമ്പ് വി. കുമ്പസാരം നടത്തേണ്ടതില്ലെങ്കിലും പാപപരിഹാരത്തിനുവേണ്ടിയുള്ള പ്രാർത്ഥന നിശ്ചയമായും സ്വീകരിക്കണം. കഠിനമായ പാപങ്ങൾ ചെയ്തു എന്നു ബോധ്യമുണ്ടായാൽ വി. കുമ്പസാരം നടത്തിയിട്ടു വേണം വി. കുർബ്ബാന അനുഭവിക്കുവാൻ.

**10. ക്ഷമ**

വി. കുർബ്ബാനയിൽ സംബന്ധിക്കുന്നതിനു മുമ്പ് പിണക്കങ്ങളും വഴക്കുകളും പരസ്പരം ക്ഷമിച്ചിരിക്കണം. കർത്താവ് തന്റെ ഗിരിപ്രഭാഷണ

ത്തിൽ ഇത് പ്രത്യേകം ഓർമ്മിപ്പിച്ചിരിക്കുന്നു (വി. മത്താ. 5:23, 24). യേശു ക്രിസ്തുവിൽ നിന്ന് ലഭിച്ച ക്ഷമിക്കുന്ന സ്നേഹം മറ്റുള്ളവരുമായി പങ്കുവയ്ക്കണം. എങ്കിൽ മാത്രമേ "ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കണമേ" എന്ന് അർത്ഥപൂർണ്ണമായി പ്രാർത്ഥിക്കുവാൻ നമുക്ക് സാധിക്കുകയുള്ളൂ.

അതുപോലെ സ്നേഹം കൂടാതെ, ദൈവകൽപനയോടുള്ള അനുസരണം കൂടാതെ, പാപങ്ങളെപ്പറ്റിയുള്ള അനുതാപം കൂടാതെ, വിദ്വേഷം മനസിൽ വച്ചുകൊണ്ട്, ഭക്തിയെക്കുറിച്ചുള്ള അഹങ്കാരത്തോടെ, വിശുദ്ധനെന്ന അഭിനയത്തോടെ വന്നാൽ വി. കുർബ്ബാനാനുഭവം അനുഗ്രഹപ്രദമായിരിക്കുകയില്ല.

ആകയാൽ ആത്മപരിശോധന, പ. റൂഹായുടെ നടത്തിപ്പിനായുള്ള കാത്തിരിപ്പും ധ്യാനവും, ഒരുക്കം, ഉപവാസം, പ്രാർത്ഥന, അനുതാപം, ക്ഷമ, ലൗകികകാര്യങ്ങളിൽ നിന്നുള്ള വേർപാട് എന്നിവയെല്ലാം വി. കുർബ്ബാന സംബന്ധമായ ഒരുക്കത്തിന് ആവശ്യമാണ്.

## ആരാധനയിൽ പൗരോഹിത്യത്തിന്റെ പ്രത്യേക പ്രാധാന്യവും ചുമതലയും

വി. സഭയാണ് വി. കുർബ്ബാന അർപ്പിക്കുന്നത്. ഇതിലെ പ്രധാന കാർമ്മികൻ യേശുമിശിഹായാണ്. എഫേ. 5:23-ൽ പറയുന്നതുപോലെ യഥാർത്ഥമനുഷ്യനും സഭയുടെ തലയുമെന്ന നിലയിൽ താൻ തന്നെയാണ് പ്രധാന കാർമ്മികനായി പ്രവർത്തിക്കുന്നത്. അതുകൊണ്ടാണ് വി. കുർബ്ബാനയിൽ മിക്ക പ്രാർത്ഥനകളും പിതാവാം ദൈവത്തെ സംബോധന ചെയ്തുകൊണ്ട് ചൊല്ലുന്നത്.

പൗരോഹിത്യാധികാരത്തിലൂടെയാണ് ക്രിസ്തു കൂദാശകളിൽ പ്രവർത്തിക്കുന്നത്. അതു കൂടാതെ രഹസ്യത്തിന്റെ പൂർത്തീകരണം സാദ്ധ്യമല്ല. എന്നാൽ പുരോഹിതൻ സഭയാകുന്ന ക്രിസ്തുവിന്റെ ശരീരത്തിലെ അംഗങ്ങളിൽ ഒരുവൻ മാത്രമാണ്. ക്രിസ്തുവിന്റെ ശരീരത്തിലെ മറ്റംഗങ്ങളെ കൂടാതെ വി. കുർബ്ബാന അനുഷ്ഠിക്കുവാൻ പുരോഹിതന് സാധിക്കുകയില്ല. അതിനാലാണ് വി. കുർബ്ബാന അർപ്പിക്കുവാൻ കുറഞ്ഞത് മൂന്നു പേർ വേണമെന്ന് നിയമമുള്ളത്. പുരോഹിതനും ജനങ്ങളും അംഗങ്ങളായ വി. സഭയാണ് വി. കുർബ്ബാന അനുഷ്ഠിക്കുന്നത്. ആരാധനസ്ഥലത്ത് ശാരീരികമായി സന്നിഹിതരായവരും, മാലാഖമാരും, പരിശുദ്ധന്മാരും, ആദാം മുതൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവു വരെ ദൈവത്തെ പ്രസാദിപ്പിക്കുന്ന സർവ്വരും, എല്ലാ തലമുറകളും, വംശങ്ങളും വി. സഭയിൽ ഉൾപ്പെടും.



### പൗരോഹിത്യം

വി. സഭയിൽ ഏറ്റവും പ്രധാനപ്പെട്ട ശുശ്രൂഷ പൗരോഹിത്യത്തിന്റേതാണ്. അത് മഹാപുരോഹിതൻ, ഗുരു, നല്ല ഇടയൻ എന്നീ ക്രിസ്തുവിന്റെ തന്നെ പൗരോഹിത്യശുശ്രൂഷയുടെ മൂന്നു ഭാവങ്ങൾ നിലനിർത്തുന്നു. ക്രിസ്തുവിന്റെ പൗരോഹിത്യം സഭയിൽ നിലനിർത്തുന്നത് ഒരു പ്രത്യേക പൗരോഹിത്യ ഘടനയിലാണ്. അവ എപ്പിസ്കോപ്പ (മേല്പട്ടക്കാരൻ), കശീശ (പട്ടക്കാരൻ), ശെമ്മാശൻ (ശുശ്രൂഷകൻ) എന്നിവയാണ്. പൗരോഹിത്യത്തിന്റെ പൂർണ്ണത മേല്പട്ടക്കാരനിൽ സ്ഥിതിചെയ്യുന്നു. അദ്ദേഹം തന്റെ പൗരോഹിത്യ ചുമതലകൾ പട്ടക്കാരോടുകൂടി പങ്കുവെയ്ക്കുന്നു. ശെമ്മാശന് കൗദാശിക അധികാരമില്ല - പരികർമ്മി മാത്രമാണ്.

കർത്താവിന്റെ കൗദാശിക സാന്നിധ്യത്തെ സൂചിപ്പിക്കുന്ന എപ്പിസ്കോപ്പയുടെ കാർമ്മികത്വത്തിൽ വി. കുർബ്ബാന അർപ്പിക്കപ്പെടുന്നു. എപ്പിസ്ക്കോപ്പ (മേൽപട്ടക്കാരൻ) എല്ലാ ഇടവകയിലും ഉണ്ടായിരിക്കുക സാധ്യമല്ലാത്തതിനാൽ അദ്ദേഹത്തിന്റെ പ്രതിനിധിയായി കശീശാ (പട്ടക്കാരൻ) യുടെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബ്ബാന അർപ്പിക്കുന്നു.

വി. കുർബ്ബാന അർപ്പിക്കുമ്പോൾ പുരോഹിതൻ ദൈവത്തിന്റെയും മനുഷ്യരുടെയും പ്രതിനിധിയും, ദൈവത്തിനും മനുഷ്യർക്കുമിടയിൽ മദ്ധ്യസ്ഥനുമാണ്. കുറേക്കൂടി വിശദമാക്കുകയാണങ്കിൽ താഴെപറയുന്ന അവസ്ഥകളിൽ പുരോഹിതൻ പ്രവർത്തിക്കുന്നു.

1. പുരോഹിതൻ ക്രിസ്തുവിന്റെ ദൃശ്യരൂപമായി ആശീർവാദവും പാപമോചനവും നൽകുന്നു.

2. യേശുമിശിഹായാകുന്ന ഏക മദ്ധ്യസ്ഥന്റെ പ്രതീകമായി മനുഷ്യർക്കുവേണ്ടി ദൈവത്തോടു പ്രാർത്ഥിക്കുന്നു.

3. പുരോഹിതൻ ജനത്തെയെല്ലാം തന്നിൽ തന്നെ ഐക്യപ്പെടുത്തി 'ഞങ്ങൾ' എന്ന ബഹുവചനമുപയോഗിച്ച് ജനത്തിന്റെ പ്രതിനിധിയായി പ്രാർത്ഥിക്കുന്നു

4. പുരോഹിതനിൽ കൂടി ദൈവം പാപമോചനത്തിന്റെ ദൈവീകദാനങ്ങളും പരിശുദ്ധാത്മാവിന്റെ കൃപയും നിത്യജീവന്റെ ഭക്ഷണവും നൽകുന്നു.

5. ഒരു വ്യക്തിയെന്ന നിലയിലും ഒരു പട്ടക്കാരനെന്ന നിലയിലും ദൈവത്തോടു പ്രാർത്ഥിക്കുകയും തനിക്കുവേണ്ടി ദൈവത്തോട് പ്രാർത്ഥിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്നു.

പുരോഹിതന്റെ അധികാരം ജനങ്ങളിൽ നിന്നല്ല ലഭിക്കുന്നത്. യോഹ.

15:16, എബ്രാ. 5:4, 5 എന്നീ വേദഭാഗങ്ങളിൽ പറയുന്നതുപോലെ ദൈവത്തിൽ നിന്നാണ് ലഭിക്കുന്നത്.

ദൈവത്തിൽ നിന്ന് അധികാരം ലഭിക്കാതെ സ്വന്തം നിലയിൽ ഒന്നും ചെയ്‌വാൻ അധികാരം ഇല്ലെന്നു സൂചിപ്പിക്കത്തക്കവണ്ണം അംശവസ്ത്രങ്ങൾ ധരിച്ചിട്ടേ പട്ടക്കാരൻ കൂദാശകൾ അനുഷ്ഠിക്കുന്നുള്ളു. ഭൗമികമായ മനുഷ്യസമൂഹത്തെ ദൈവത്തിന്റെ സഭയിലേക്കു രൂപാന്തരപ്പെടുത്തുക എന്നത് പുരോഹിതന്റെ പ്രത്യേക ദൗത്യമാണ്. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലേക്ക് സമൂഹത്തെ രൂപാന്തരപ്പെടുത്തുവാൻ ക്രിസ്തുവിന്റെ പൗരോഹിത്യത്തിന്റെ കൃപ പുരോഹിതൻ സ്വീകരിച്ചിട്ടുണ്ട്. അങ്ങനെ ജനത്തിനുവേണ്ടി നിയമിക്കപ്പെടുന്ന പുരോഹിതൻ ജനത്തിന്റെ ആത്മീയ പിതാവും നായകനും ദാസനുമായി പ്രവർത്തിക്കുന്നു.

### പുരോഹിതൻ ആരായിരിക്കണം?

നിത്യമഹാപുരോഹിതനായ യേശുക്രിസ്തുവിന്റെ കൗദാശികസാന്നിധ്യവും പ്രതിരൂപവുമാകുന്ന പുരോഹിതൻ ജീവിതരീതിയിലും പ്രവർത്തിയിലും ക്രിസ്തുവിനെ പോലെയാകേണ്ടതാണ്. കശീശാ "തന്നിൽ കുറ്റം കണ്ടെത്തപ്പെടാത്തവനും, ഏക ഭാര്യയുടെ ഭർത്താവായിരിക്കുന്നവനും, തന്റെ നിരൂപണയിൽ ഉണർവുള്ളവനും, പരിപാകതയുള്ളവനും, ക്രമമുള്ളവനും, ശാന്തനും, കലഹിക്കാത്തവനും, ദ്രവ്യാഗ്രഹം ഇല്ലാത്തവനും, സ്വന്തം കുടുംബത്തെ നന്നായി ഭരിക്കുന്നവനും, മക്കളെ പൂർണ്ണ ഗൗരവത്തോടെ അനുസരണത്തിൽ പാലിക്കുന്നവനും ആയിരിക്കണം. മദ്യപ്രിയനും തല്ലുകാരനും ആയിരിക്കുകയുമരുത്" (1 തീമോ. 3:2-4).

യേശു തന്നെത്തന്നെ ബലിയർപ്പിച്ചതുപോലെ പുരോഹിതനും മറ്റുള്ളവരുടെ നന്മയ്ക്കുവേണ്ടി ത്യാഗമനുഭവിപ്പാൻ സന്നദ്ധനായിരിക്കണം. പുരോഹിതൻ ഭൗമീകരെ സ്വർഗീയരും, മൃഗീയരെ ദൈവീകരുമാക്കിത്തീർക്കുന്നതിനുള്ള വഴികാട്ടികളും, കാണപ്പെടാവതല്ലാത്ത ദൈവത്തിന്റെ സ്ഥാനപതികളും (2 കോരി. 5:20), തന്റെ സഭയ്ക്ക് ഏൽപ്പിക്കപ്പെട്ടിരിക്കുന്ന വി. കൂദാശകളെ ശുശ്രൂഷിക്കുന്നവനും ആകുന്നു (അപ്പോ 6:4). ഒരുത്തന് സ്വമേധയാ ഈ സ്ഥാനത്തെ പ്രാപിപ്പാൻ കഴിയുന്നതല്ല (എബ്രാ. 5:4). "ദൈവത്തിന്റെ ഇഷ്ടപ്രകാരം തിരഞ്ഞെടുക്കപ്പെടുന്നവർക്കു മശിഹായിൽ നിന്നുള്ള കൈവയ്പ് വഴിയായി മേല്പട്ടക്കാരിൽനിന്നും കൈവയ്പു പ്രാപിച്ചവർക്കും മാത്രം ഇരിക്കുന്നതാകുന്നു" (1 തീമോ. 4:14, യോഹ. 20:22, 23, 2 തീമോ. 2:2, തീത്തോ. 1:5) എന്നത്രേ വി. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ *മതോപദേശസാരങ്ങൾ* എന്ന പുസ്തകത്തിൽ പറഞ്ഞിരിക്കുന്നത്. അതുപോലെ അഭിഷിക്തനായവൻ വികാരങ്ങളിൽ നിന്ന് മുക്തനും പരിശുദ്ധനുമാകയാൽ ഇന്നും എന്നും സമ്പൂർണ്ണം ഈശ്വരന് സമർപ്പിക്കപ്പെട്ടവനാകുന്നു.



"ഒരു വൈദികൻ ഒന്നാമതായി ശരീരത്തിൽ മാത്രമല്ല ആത്മാവിലും പരിശുദ്ധനും അസ്പൃഷ്ടപാപനും ആയിരിക്കണം. രണ്ടാമതായി തന്റെ പുറമേയുള്ള പെരുമാറ്റത്തിലും പതിവായുള്ള പ്രവർത്തനങ്ങളിലും മാത്രമല്ല ആന്തരമായ ഭാവനയിലും വിനയാന്വിതനായിരിക്കണം. കൂടാതെ ദിവ്യവേദിക്കു മുമ്പിൽ പവിത്രമായ കുർബ്ബാനയ്ക്ക് നിൽക്കുമ്പോൾ അയാളെപ്പോഴും അന്തരാ ഈശ്വരനെ ധ്യാനിക്കണം" എന്ന് വി. സൈമൺ *ഫിലോക്കാലിയ* എന്ന ശ്രേഷ്ഠ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. അതുപോലെ ലോകരക്ഷക്കായി സ്വർലോക സുഖങ്ങൾ വെടിഞ്ഞ് കേവലം ദാസനായി ക്രൂശിലെ മരണത്തോളം അനുസരണയുള്ളവനായിതീർന്നു (ഫിലി. 2:8), യേശുക്രിസ്തുവിലുള്ള ഭാവം നിങ്ങളിലും ഉണ്ടായിരിക്കട്ടെ (ഫിലി. 2.5) എന്നീ വാക്യങ്ങൾ പുരോഹിതൻ അന്വർത്ഥമാക്കണം. കശീശായുടെ സ്ഥാനാരോഹണം, അധികാരം, സ്ഥാനദാനവും തടസ്സകാരണവും എന്നിവ ഹൂദായോ കാനോൻ 7-ാം അധ്യായം 3, 4, 5 ഖണ്ഡികയിൽ പറഞ്ഞിരിക്കുന്നു.

### ശെമ്മാശൻ

ശെമ്മാശൻ എന്ന വാക്കിന്റെ അർത്ഥം ശുശ്രൂഷകൻ എന്നാണ്. ആദിമ നൂറ്റാണ്ടുകളിൽ മേശകളിൽ ശുശ്രൂഷിപ്പാനും സഭയുടെ അനുദിന ജീവിതത്തിലെ ക്രമീകരണത്തിനുമായിട്ടായിരുന്നു ശെമ്മാശന്മാരെ നിയമിച്ചിരുന്നത്. രണ്ടാം നൂറ്റാണ്ടിൽ ആരാധനയിൽ എപ്പിസ്ക്കോപ്പായെ സഹായിക്കുന്ന ചുമതല ശെമ്മാശന്റേതായി. ശെമ്മാശൻ പട്ടക്കാരനും ജനത്തിനുമിടയിൽ മദ്ധ്യസ്ഥനുമാണ്. പ്രാർത്ഥിക്കുന്നതിന് ജനത്തെ ആഹ്വാനം ചെയ്യുകയും ആരാധനയിൽ ജനത്തെ നയിക്കുകയും ചെയ്യുന്നു. പ്രധാന നിമിഷങ്ങളിൽ ജനങ്ങളുടെ ശ്രദ്ധയെ ദൈവത്തിങ്കലേക്ക് തിരിക്കുന്ന പല ആഹ്വാനങ്ങളും നൽകുന്നു എന്നു മാത്രമല്ല, പുരോഹിതന് സഹായി ആയി നിലകൊള്ളുകയും ചെയ്യുന്നു. ഇന്ന് കശീശാ സ്ഥാനത്തേക്കുള്ള ഒരു ചവിട്ടുപടിയായിട്ടാണ് ശെമ്മാശന്റെ സ്ഥാനത്തെ കാണുന്നത്. ബലി അനുഷ്ഠാനത്തിൽ ശുശ്രൂഷിക്കുന്ന ശെമ്മാശന്മാർ (ശുശ്രൂഷകർ) സ്വർഗീയ ആരാധനയ്ക്കുള്ള മാലാഖമാരെ പ്രതിനിധാനം ചെയ്യുന്നു. മഹാഭയങ്കരവും ഭയമുളവാക്കുന്നതുമായ ബലിപീഠത്തിലെ ബലിഅനുഷ്ഠാനത്തിൽ ക്രമീകരണങ്ങൾ ചെയ്യുന്നത് അവരാണ്. ആവശ്യത്തിന് ശെമ്മാശന്മാരെ ലഭ്യമല്ലാതിരുന്നതിനാലാണ് മലങ്കരസഭയിൽ ആ സ്ഥാനത്ത് ശുശ്രൂഷകരെ അനുവദിച്ചത്. ബലിപീഠത്തിന്റെ ക്രമീകരണത്തിൽ ക്രിസ്തു തന്നെ അർപ്പിക്കുന്നതുപോലെ മാലാഖമാർ ദൃശ്യ ആരാധനയുടെ പുറകിൽ യഥാർത്ഥമായും സന്നിഹിതരാണ്.

### ജനങ്ങൾ

ജനങ്ങളെന്നു പറയുന്നത് വി. മാമോദീസായും വി. മൂറോനഭിഷേകവും പ്രാപിച്ച വിശ്വാസികളുടെ സമൂഹമാണ്. ദൈവജനമെന്നും ക്രിസ്തുവിന്റെ ശരീരമെന്നും ജനത്തിന് പറയാം. "നിങ്ങളോ അന്ധകാരത്തിൽ നിന്ന് തന്റെ അദ്ഭുതപ്രകാശത്തിലേക്ക് നിങ്ങളെ വിളിച്ചവന്റെ സത്ഗുണങ്ങളെ ഘോഷിപ്പാൻ തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിതവർഗവും വിശുദ്ധവംശവും സ്വന്തജനവും കരുണ ലഭിച്ച ദൈവ ജനവു"മെന്നാണ് വി. പത്രോസ് ശ്ലീഹാ ജനത്തെക്കുറിച്ച് പറയുന്നത് (1 പത്രോസ് 2:9, 10). അഹരോനെ പുരോഹിതനായി തെരഞ്ഞെടുത്ത് തൈലം കൊണ്ട് അഭിഷേകം ചെയ്തതുപോലെ (പുറ. 29:7) വി. മാമോദീസായിൽ വി. മൂറോൻ അഭിഷേകം പ്രാപിച്ചവരായ ജനങ്ങൾ പുരോഹിതവർഗമായി തീരുന്നു എങ്കിലും കർത്താവിന്റെ പ്രതീകമായി കൂദാശകളിൽ പ്രവർത്തിക്കുന്നതിനുള്ള അവകാശം അതിന് അധികാരം ലഭിച്ചവർക്ക് മാത്രമുള്ളതാണ്. എന്നാൽ ജനങ്ങൾക്ക് പ്രത്യക്ഷ്യമായോ പരോക്ഷമായോ പങ്കില്ലാത്ത ഒരു ഭാഗവും വി. ആരാധനയിൽ ഇല്ലെന്നുള്ളതിനാൽ ഏറ്റവും സജീവവും സുപ്രധാനവുമായ സ്ഥാനമാണ് ജനങ്ങൾക്ക് ആരാധനയിൽ ഉള്ളത്.

വി. കുർബ്ബാനയിലെ വാക്യങ്ങളും പ്രതിവാക്യങ്ങളും പരിശോധിച്ചാൽ പ്രാർത്ഥനയിൽ ജനങ്ങൾക്കുള്ള പങ്കാളിത്തം മനസ്സിലാക്കുവാൻ സാധിക്കും.

ഉദാ. കുറിയേലായിസോൻ (കർത്താവേ കരുണ ചെയ്യണമേ) എന്നു ചൊല്ലുന്നതിന്റെ അർത്ഥം മുമ്പു ചൊല്ലിയ പ്രാർത്ഥന കേട്ട് ഉത്തരമരുളി കരുണ ചെയ്യണമെന്നാണ്. അതുപോലെ ശുശ്രൂഷകൻ സ്തൌമെൻകാലോസ് (നാം നല്ലവണ്ണം നിൽക്കണം) എന്ന് ആഹ്വാനം ചെയ്യുമ്പോൾ ജനങ്ങൾ പ്രതിവാക്യമായി 'കുറിയേലായിസോൻ' എന്നു ചൊല്ലുന്നത് പിന്നീട് ചൊല്ലുന്ന പ്രാർത്ഥനകൾ കേട്ട് കരുണ ചെയ്യണമെന്ന അർത്ഥത്തിലാണ്.

പട്ടക്കാരനുവേണ്ടി പ്രാർത്ഥിക്കാനുള്ള ചുമതലയും ജനങ്ങൾക്കുണ്ട്. തൂയോബോയ്ക്കായി പട്ടക്കാരൻ വി. മദ്ബഹായിൽ പ്രവേശിക്കുമ്പോഴും, വി. കുർബ്ബാനയുടെ പ്രധാന ഭാഗത്തിലേക്ക് പ്രവേശിക്കുന്നതിനു മുമ്പായി വിശ്വാസപ്രമാണം ചൊല്ലുന്ന സമയത്തും, വി. കുർബ്ബാന അനുഭവിക്കുന്നതിനു മുമ്പായും, ഒടുവിലത്തെ ആശീർവാദം നൽകി ജനത്തെ പറഞ്ഞയക്കുമ്പോഴും പട്ടക്കാരൻ തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് ആവശ്യപ്പെടുന്നുണ്ട്. അതിനനുസരിച്ചുള്ള പ്രതിവാക്യങ്ങൾ ചൊല്ലി ജനങ്ങൾ പ്രാർത്ഥിക്കുന്നു.



കൃതജ്ഞതാനിർഭരമായ സുകൃതജീവിതം കൊണ്ടു മാത്രമേ വാക്യ പ്രതിവാക്യങ്ങളിൽ പറയുന്നതുപോലെ ഇപ്പോഴും എപ്പോഴും സ്തുതി കരേറ്റുവാൻ സാധിക്കുകയുള്ളു. ഇത് ഒരോ ദിവസവും പ്രാവർത്തികമാക്കാൻ ശ്രമിക്കുന്ന വ്യക്തിക്ക് ഓരോ വി. കുർബ്ബാനയിലും സംബന്ധിക്കുമ്പോൾ ആരാധന കൂടുതൽ അനുഭവമുള്ളതായിരിക്കും. ഇപ്രകാരം സമർപ്പിച്ചില്ലെങ്കിൽ ഇന്നു പലരും കാണുന്നതുപോലെ വി. കുർബ്ബാന വെറും ചടങ്ങായി തീരുകയും, നന്നായി ജീവിച്ചാൽ പോരേ, വി. കുർബ്ബാനയിൽ സംബന്ധിക്കണമോ എന്നും മറ്റുമുള്ള തെറ്റായ നിഗമനങ്ങളിൽ ചെന്നു ചേരുകയും ചെയ്യും.

ജനങ്ങൾക്ക് വി. കുർബ്ബാനയിൽ സജീവമായ സ്ഥാനമുണ്ടെങ്കിലും, അവർ പട്ടക്കാരെപ്പോലെ കർത്താവിന്റെ ശരീരത്തിലെ അവയവങ്ങളും രാജകീയ പുരോഹിതവർഗ്ഗത്തിലെ അംഗങ്ങളുമാണെങ്കിലും, അപ്പോസ്തോലിക കൈവപ്പുമൂലം പ്രത്യേക കൃപ ലഭിച്ച് അധികാരപ്പെടുത്തിയിട്ടുള്ള പട്ടക്കാരന്റെ പ്രധാന കാർമ്മികത്വത്തിലല്ലാതെ വി. കുർബ്ബാന അർപ്പിക്കുവാൻ പാടുള്ളതല്ല. നമ്മുടെ കർത്താവിന്റെ പ്രധാന കാർമ്മികത്വത്തിലും പരിശുദ്ധാത്മ വ്യാപാരത്തിലും, കർത്താവിന്റെ കൗദാശിക സാന്നിദ്ധ്യത്തിന്റെ പ്രതീകമായ പട്ടക്കാരന്റെ കാർമ്മികത്വത്തിൽ വി. സഭ വി. കുർബ്ബാനയർപ്പിക്കുന്നു. അതിനാൽ എത്രയും വിശുദ്ധിയോടും ഭക്തിയോടും ഒരുക്കത്തോടും കൂടെ ജനങ്ങൾ വി. കുർബ്ബാനയിൽ സംബന്ധിക്കണം.

### ദൈവാലയം: ദൈവത്തിന്റെ ആലയം

ദൈവം എവിടെ വസിക്കുന്നുവോ അതാണ് ദൈവാലയം. നാം ദൈവത്തിന്റെ ആലയമായതിനാലും ദൈവം സർവ്വവ്യാപിയായതിനാലും ദൈവത്തെ എവിടെവച്ചും ആരാധിക്കാവുന്നതാണ് (യോഹ. 4:21-24, 1 കോരി. 3:16). അതുപോലെതന്നെ നമ്മുടെ ഏതൊരു ചിന്തയും വാക്കും പ്രവൃത്തിയും ദൈവതിരുമുമ്പിൽ സ്വീകാര്യമാകത്തക്കവണ്ണം നാം ജീവിക്കേണ്ടതാണ്. എന്നിരുന്നാലും "ഞാൻ അവരുടെ നടുവിൽ വസിപ്പാൻ അവർ എനിക്ക് ഒരു വിശുദ്ധ മന്ദിരം ഉണ്ടാക്കണം" (പുറപ്പാട് 25:8) എന്ന യഹോവയുടെ അരുളപ്പാട് സ്വീകരിച്ചാണ് വിശുദ്ധ മന്ദിരങ്ങൾ നിർമ്മിക്കുന്നത്.

മോശയുടെ കാലത്തിന് മുമ്പ് യാഗപീഠങ്ങളിൽ ആയിരുന്നു ആരാധന നടത്തിയിരുന്നത്. മോശയുടെ കാലത്ത് യഹോവയുടെ കല്പനപ്രകാരം സമാഗമന കൂടാരം നിർമ്മിച്ചു. അതിനുശേഷം ശലോമോൻ രാജാവിന്റെ കാലത്ത് യറുശലേം ദേവാലയം നിർമ്മിച്ചു ദൈവത്തെ ആരാധിച്ചു പോന്നു. ഇതാണ് യഹൂദ പാരമ്പര്യം.

ക്രിസ്ത്യാനികളെ പീഡകൾക്കു വിധേയരാക്കിയ ആദിമകാലങ്ങളിൽ പ്രത്യേക ആലയങ്ങൾ പണിയുക സാദ്ധ്യമല്ലാതിരുന്നതിനാൽ ക്രിസ്ത്യാനികളായിതീർന്നിട്ടുള്ള ചിലരുടെ ഭവനങ്ങളിൽ വച്ചും, ഗുഹകൾ, വിശുദ്ധന്മാരുടെ ശവകുടീരങ്ങൾ എന്നിവിടങ്ങളിൽ വച്ചും ആയിരുന്നു ആരാധനകൾ നടത്തിവന്നിരുന്നത്. ദൈവവേലയ്ക്കായി സ്വയം സമർപ്പിക്കപ്പെട്ട ചിലരുടെ ഭവനങ്ങൾ ആയിരുന്നു ആദിമസഭയിലെ ആരാധനാലയങ്ങൾ.

റോമാ സാമ്രാജ്യത്തിലെ ക്രിസ്തുമതത്തിന് സ്വാതന്ത്ര്യം അനുവദിച്ചുകൊണ്ട് കുസ്തന്തീനോസ് ചക്രവർത്തി എ. ഡി. 313-ൽ മിലാനിൽ നിന്നും പുറപ്പെടുവിച്ച പ്രഖ്യാപനത്തിനുശേഷം പാശ്ചാത്യവും പൗരസ്ത്യവുമായ ദേശങ്ങളിൽ ആരാധനാലയങ്ങൾ അതിമനോഹരവും ആകർഷകവുമായ വിധത്തിൽ പണികഴിപ്പിക്കുവാൻ തുടങ്ങി. ദൈവാലയം സഭയുടെ പ്രതീകവും സ്വർഗ്ഗത്തിന്റെ ഛായയും ആണ്. പള്ളി കൂടാതെ സഭയോ സഭ കൂടാതെ പള്ളിയോ ഇല്ല. വി. ബലിപീഠത്തിന്മേൽ അപ്പവീഞ്ഞുകളുടെ രൂപത്തിൽ ദൈവപുത്രൻ സന്നിഹിതനാവുകയും അദൃശ്യസഭയിലെ മാലാഖമാരുടെയും വിശുദ്ധന്മാരുടെയും സമൂഹങ്ങൾ സമ്മേളിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ദേവാലയത്തിൽ താബോർ മലയിലെന്നപ്രകാരം സ്വർഗ്ഗത്തിന്റെ അവതരണം സംഭവിക്കുന്നു. സഭ സ്വർഗ്ഗത്തോടും പറുദീസയോടും ഭൂമിയോടും ബന്ധപ്പെടുകയും അവയെ ഉൾക്കൊള്ളുകയും ചെയ്യുന്നതുപോലെ, പള്ളി വി. മദ്ബഹായേയും, അഴിക്കകത്തേയും ഹൈക്കലായേയും ഉൾക്കൊള്ളുന്നു.

# 2

# രഹസ്യമായ ഒരുക്ക ശുശ്രൂഷ

വി. കുർബ്ബാന എന്നത് അപ്പത്തിലും വീഞ്ഞിലും യേശുമശിഹാ തിരുശരീരത്തോടും തിരുരക്തത്തോടും കൂടെ സന്നിഹിതനാകുന്ന കൂദാശയാണ്.

വി. കുർബ്ബാന സഭാജീവിതത്തിന്റെ കേന്ദ്രമാണ്. എല്ലാ കൂദാശകളുടെയും അർത്ഥം വി. കുർബ്ബാനയിൽ കേന്ദ്രീകരിക്കപ്പെടുന്നു. കർത്താവിന്റെ ഉയിർപ്പിനുശേഷം പരിശുദ്ധാത്മാവിന്റെ ആഗമനത്തോടെ സഭ ക്രമമായി ഒന്നിച്ചുകൂടുകയും അന്നുമുതൽ ഇന്നോളം അഭംഗുരമായി വി. കുർബ്ബാന അനുഷ്ഠിച്ചുപോരുകയും ചെയ്യുന്നു.

വി. കുർബ്ബാന പ്രധാനമായും മൂന്ന് ഭാഗമായി തിരിച്ചിരിക്കുന്നു.

1. രഹസ്യമായ ഒരുക്ക ശുശ്രൂഷ (തൂയോബോ).
2. പരസ്യശുശ്രൂഷ.
3. രഹസ്യമായ സമാപനശുശ്രൂഷ.

### 1. രഹസ്യമായ ഒരുക്കശുശ്രൂഷ (തൂയോബോ)

ശുശ്രൂഷകനോടുകൂടി ജനങ്ങൾ നമസ്ക്കാരം നടത്തുന്ന സമയത്തു തന്നെ പുരോഹിതൻ പ്രത്യേക പ്രാർത്ഥനകൾ നടത്തിയശേഷം വി. മദ്ബഹായിലേക്ക് പ്രവേശിച്ച് ജനങ്ങളുടെ നേരെ തിരിഞ്ഞ് സമാധാനം ചോദിക്കുന്നു. സഭയുടെ മുഴുവൻ പ്രതിനിധിയായിട്ടാണ് പുരോഹിതൻ ബലി അർപ്പിക്കുന്നത്. ആയതിനാൽ ജനത്തിന്റെ സഹകരണവും പ്രാർത്ഥനയും തനിക്കാവശ്യമാണ്. തുടർന്ന് ത്രോണോസിന്റെ കോണുകൾ മുത്തിയശേഷം തൂയോബോ ശുശ്രൂഷ നടത്തുന്നു. വി. കുർബ്ബാനയിൽ നാല് അടിസ്ഥാന ഭാഗങ്ങളുണ്ട് (അപ്പം എടുത്തു, വാഴ്ത്തി, നുറുക്കി, ശിഷ്യന്മാർക്ക് കൊടുത്തു). ഇവയിൽ അപ്പം എടുക്കുക എന്നതിന്റെ വികസിത രൂപമാണ് ഒരുക്ക ശുശ്രൂഷ.

രഹസ്യമായ ഒരുക്ക ശുശ്രൂഷയ്ക്ക് രണ്ട് ഭാഗങ്ങളുണ്ട്.

1. ത്രോണോസിൽ അപ്പവീഞ്ഞുകൾ ക്രമീകരിക്കുന്ന മല്കിസദേക്കിന്റെ ക്രമം.

2. അംശവസ്ത്രങ്ങൾ ധരിച്ച് നടത്തുന്ന അഹറോന്റെ ക്രമം.

### 1. മല്ക്കിസദേക്കിന്റെ ക്രമം

ഇസ്രായേൽ രൂപംകൊള്ളുന്നതിനു മുമ്പ് യറുശലേം രാജാവും അത്യുന്നനായ ദൈവത്തിന്റെ മഹാപുരോഹിതനുമായിരുന്ന മല്കിസദേക്ക് (ഉല്പ. 14:18) നാലു രാജാക്കന്മാരെ ജയിച്ചുവന്ന അബ്രഹാമിനെ അപ്പവും വീഞ്ഞും നല്കി എതിരേറ്റതുപോലെ വി. കുർബ്ബാനയിൽ പുരോഹിതൻ അപ്പവും വീഞ്ഞും ദൈവത്തിന് സമർപ്പിക്കുന്നതിനാൽ ഈ ക്രമത്തിന് മല്കിസദേക്കിന്റെ ക്രമം എന്നു പറയുന്നു. മല്കിസദേക്കിന്റെ ക്രമപ്രകാരം ഒരു പുരോഹിതൻ എന്ന് പ. പൗലോസ് ശ്ലീഹാ സാക്ഷിക്കുന്നു (എബ്രാ. 5:6).

*കൊല്ലുവാനുള്ള കുഞ്ഞാടിനെപ്പോലെ അവൻ കൊണ്ടുപോകപ്പെട്ടു. രോമം കത്രിക്കുന്നവന്റെ മുമ്പിൽ ചെമ്മരിയാടുപോലെ അവൻ മൗനമായി നിന്നു. താഴ്മ മൂലം അവൻ വായ് തുറന്നില്ല* (യെശ 53:7) എന്നു തുടങ്ങുന്ന പ്രാർത്ഥനകൾ ചൊല്ലിക്കൊണ്ട് അപ്പം പീലാസായിലും, 'നമ്മുടെ കർത്താവായ യേശുമശിഹാ ഊർശ്ലേമിൽ വച്ച് രണ്ടു കള്ളന്മാരുടെ മദ്ധ്യേ മരത്തിന്മേൽ തൂക്കപ്പെടുകയും...." എന്ന പ്രാർത്ഥന ചൊല്ലിക്കൊണ്ട് വീഞ്ഞു കാസായിലും പകരുന്നു. യേശുക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവും സംയോജിക്കുന്നതിനെയും അവന്റെ വിലാവിൽനിന്ന് രക്തവും വെള്ളവും പുറപ്പെട്ടതിനെയും (വി. യോഹ. 19:34) അനുസ്മരിച്ചുകൊണ്ട് വെള്ളം വീഞ്ഞിൽ ചേർത്തു പ്രാർത്ഥിക്കുന്നു.

അപ്പവീഞ്ഞുകൾ തയ്യാറാക്കിവച്ചശേഷം കാർമ്മികൻ ദർഗായിൽ നിന്ന് ഇറങ്ങി പ്രുമിയോൻ, സെദറ, കോലൊ, എത്രോ, എക്ബോ, ഹൂത്തോമോ, കർത്തൃപ്രാർത്ഥന എന്നിവ ചൊല്ലി ആദ്യശുശ്രൂഷ അവസാനിപ്പിക്കുന്നു.

### 2. അഹറോന്റെ ക്രമം

അഹറോനെപ്പോലെ പ്രത്യേക പൗരോഹിത്യ വസ്ത്രങ്ങൾ (പുറപ്പാട് 28) ധരിച്ചുകൊണ്ടാണ് ഈ ശുശ്രൂഷയിലേക്ക് പ്രവേശിക്കുന്നത്. വെള്ളക്കുപ്പായം, ഊറാറ (ഹമ്നീക്കോ), അരക്കെട്ട്, കയ്യുറകൾ, കാപ്പ എന്നീ വസ്ത്രങ്ങൾ പട്ടക്കാരനും ഇവ കൂടാതെ മസ്നപ്സാ, വലിയ ഊറാറ (പത്രസീൻ), ശീലമുടി, കുരിശുമാല, അംശവടി, സ്ലീബാ എന്നിവ മേല്പട്ടക്കാരനും ഉപയോഗിക്കുന്നു. ഇവ ഓരോന്നും ധരിക്കുമ്പോൾ പ്രത്യേകം പ്രാർത്ഥനകളും ഉണ്ട്.

കർത്താവ് യഹൂദാ ഗോത്രക്കാരനായിരുന്നു എങ്കിലും ലേവി കുലത്തിൽപെട്ട യോഹന്നാനിൽ നിന്ന് സ്നാനമേറ്റ് അഹറോന്യ പൗരോഹിത്യത്തിന്റെ പിൻതുടർച്ചക്കാരനായി (എബ്രാ. 5:4, 5). പുരോഹിതൻ കറുത്ത വസ്ത്രം ധരിച്ചുകൊണ്ടാണ് വി. മദ്ബഹായിലേക്ക് പ്രവേശിക്കുന്നത്. ഇത്



മുടിയനായ പുത്രന്റെ തിരിച്ചുവരവിനെ സൂചിപ്പിക്കുന്നു. ഇങ്ങനെ അനുതപിച്ച് തിരിച്ചെത്തുന്ന മകനെ പിതാവ് ആശ്ലേഷിച്ചുകൊണ്ട് മോടിയുള്ള വസ്ത്രം ധരിപ്പിക്കുന്നതിനെ സൂചിപ്പിച്ചുകൊണ്ട് പുരോഹിതൻ ത്രോണോസിന്റെ കോണുകൾ മുത്തുകയും മോടിയുള്ള വസ്ത്രം ധരിക്കയും ചെയ്യുന്നു. വലിയ മാർ ബസേലിയോസ് ഈ മോടിയുള്ള വസ്ത്രധാരണത്തെപ്പറ്റി പറഞ്ഞതിപ്രകാരമാണ്: "വി. കുർബ്ബാന അർപ്പിക്കുന്ന പുരോഹിതൻ ക്രിസ്തുവിന്റെ പ്രതിനിധിയാകയാൽ മഹത്വനിലയങ്കി ധരിച്ചു വേണം നിൽക്കുവാൻ. ഇത് ആഡംബരത്തിന്റെ ലക്ഷണമല്ല." കോപ്റ്റിക്, കൽദായ, മലബാർ, ബൈസാന്റൈൻ തുടങ്ങിയ ക്രമങ്ങളിലെല്ലാം പുരോഹിതൻ വി. മദ്ബഹായിലേക്ക് പ്രവേശിക്കുന്നതിന് മുമ്പുതന്നെ സ്ഥാന വസ്ത്രധാരണം നടത്തുന്നു. സുറിയാനി സഭയിലാണ് സ്ഥാന വസ്ത്രധാരണം ഇത്ര വൈകി നടക്കുന്നത്. എന്നാൽ ആരംഭകാലങ്ങളിൽ വചന ശുശ്രൂഷ അതായത് ഏവൻഗേലിയോൻ വായനയും പ്രസംഗവും കഴിഞ്ഞതിന് ശേഷമാണ് സ്ഥാനവസ്ത്രധാരണം നടന്നിരുന്നത്.

ഈ ക്രമത്തിന് അഹറോന്റെ ക്രമം എന്ന് പേര് പറയുവാൻ കാരണം, ക്രിസ്തു അപ്പോസ്തോലന്മാരെ പൗരോഹിത്യത്തിലേക്ക് ഉയർത്തിയത് മോശയുടെയും അഹറോന്റെയും പൗരോഹിത്യത്തിലേക്ക് ആയിരുന്നു എന്നതിനാലാണ്. ഈ ക്രമത്തിലെ പ്രധാന ശുശ്രൂഷകളായ അംശവസ്ത്രം ധരിക്കലും ധൂപം അർപ്പിക്കലും അഹറോന്യ അംശവസ്ത്രത്തിന്റെയും പൗരോഹിത്യ ശുശ്രൂഷയാകുന്ന ധൂപാർപ്പണത്തിന്റെയും തുടർച്ചയായി കാണുന്നു.

അഹറോന്റെ ക്രമത്തിൽ 4 ഭാഗങ്ങൾ അടങ്ങിയിരിക്കുന്നു: (1) ദൈവത്തിന്റെ കാവലിനായുള്ള പ്രാർത്ഥന, (2) സമർപ്പണപ്രാർത്ഥന, (3) മദ്ധ്യസ്ഥപ്രാർത്ഥനകൾ, (4) പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയ്ക്കായുള്ള അപേക്ഷ.

### 1. ദൈവത്തിന്റെ കാവലിനായുള്ള പ്രാർത്ഥന

പട്ടക്കാരൻ ത്രോണോസിന്റെ മുമ്പിൽ മുട്ടുകുത്തി തന്നെത്തന്നെ സമർപ്പിച്ചുകൊണ്ട് പ്രാർത്ഥന ചൊല്ലുന്നു. ഈ വി. ബലി അർപ്പിക്കേണ്ടതിന് താൻ അയോഗ്യനെങ്കിലും പൈശാചികമായ സകല വ്യാപാരങ്ങളിൽ നിന്നും ദുർമോഹങ്ങളിൽ നിന്നും നിന്ദ്യപ്രവൃത്തികളിൽ നിന്നും മറ്റും ആന്തരികവും ബാഹ്യവുമായ ഇന്ദ്രിയങ്ങളെ കാത്തുകൊള്ളുവാൻ വേണ്ടി പ്രാർത്ഥിക്കുന്നു. അനന്തരം ദർഗായിൽ കയറി നിന്നുകൊണ്ട് 93-ാം സങ്കീർത്തനം പാടി ദൈവത്തെ പുകഴ്ത്തുന്നു.

## 2. സമർപ്പണ പ്രാർത്ഥന

പീലാസായുടെയും കാസായുടെയും മുകളിൽ നിന്ന് കബിലാന നീക്കിക്കൊണ്ട് സമർപ്പണ പ്രാർത്ഥന ചൊല്ലുന്നു. യേശുക്രിസ്തു പിതാവാം ദൈവത്തിന് സ്വീകാര്യബലിയായി സ്വയം സമർപ്പിച്ചതുപോലെ പട്ടക്കാരും വിശ്വാസികളും തങ്ങളെത്തന്നെ സമർപ്പിക്കുന്നതായി പ്രാർത്ഥിക്കുന്നു.

## 3. മദ്ധ്യസ്ഥ പ്രാർത്ഥനകൾ

മദ്ധ്യസ്ഥപ്രാർത്ഥനകൾ മൂന്നു വിധത്തിൽ തൂയോബോയിൽ നടത്തുന്നു. കാസായും പീലാസായും വഹിച്ചുകൊണ്ട്, ധൂപം അണച്ചുകൊണ്ട്, ധൂപാർപ്പണത്തിന് ശേഷം എന്നിവയാണവ.

### a. കാസായും പീലാസായും വഹിച്ചുകൊണ്ടുള്ള പ്രാർത്ഥന

വലതു കൈയിൽ പീലാസായും ഇടതുകൈയിൽ കാസായും എടുത്ത് കൈകൾ കുരിശാകൃതിയിൽ പിടിച്ചുകൊണ്ട് ധൂപം കൂടാതെ പ്രാർത്ഥന നടത്തുന്നു. കർത്താവിന്റെ മനുഷ്യാവതാരകാലത്തെ സംഭവങ്ങളെ ഓർമ്മിക്കുന്ന ഈ സമയത്ത് ഞങ്ങളുടെ പിതാവായ ആദാമിനെയും, മാതാവായ ഹവ്വായേയും, ദൈവമാതാവായ വി. മറിയാമ്മിനെയും, പ്രവാചകന്മാരെയും, ശ്ലീഹന്മാരേയും സുവിശേഷകരെയും, സഹദേന്മാരെയും, മൗദ്യാനന്മാരെയും, നീതിമാന്മാരെയും, പട്ടക്കാരെയും, പ. പിതാക്കന്മാരെയും, യഥാർത്ഥ ഇടയന്മാരെയും, ഓർത്തഡോക്സ് വിശ്വാസത്തിന്റെ ഗുരുക്കന്മാരെയും, ഏകാന്തവാസികളെയും, സമൂഹജീവികളെയും, ഞങ്ങളുടെ കൂടെനിന്ന് പ്രാർത്ഥിക്കുന്നവരെയും, ആദിമുതൽ ഇന്നുവരെ നിന്നെ പ്രീതിപ്പെടുത്തിയിട്ടുള്ള സകലരേയും, ഞങ്ങളുടെ മാതാപിതാക്കളെയും, സഹോദരന്മാരെയും, സന്താനങ്ങളെയും, ഗുരുക്കന്മാരേയും, വിശ്വാസികളായ സകല മരിച്ചുപോയവരെയും, രക്തബന്ധമുള്ളവരെയും, ഈ ദേവാലയനിർമ്മാണത്തിൽ വചനംകൊണ്ടോ പ്രവൃത്തികൊണ്ടോ വലുതോ ചെറുതോ ആയ കാര്യങ്ങളാലും സഹകരിച്ചവരെയും, വിശിഷ്യാ ഈ കുർബ്ബാന ആരെ പ്രതി അണയ്ക്കപ്പെടുന്നുവോ ആയവരെയും ഓർക്കുന്നു. കൂടാതെ ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയിലും പ്രാർത്ഥിക്കുന്നു. പട്ടക്കാരൻ രോഗികൾക്കും, അനുതാപികൾക്കും, പരേതർക്കും, തന്റെ മാതാവ്, പിതാവ്, ഗുരുക്കന്മാർ, ചാർച്ചക്കാർ ഇവർക്കു വേണ്ടിയും സകല മരിച്ചവർക്കു വേണ്ടിയും പ്രത്യേകം പ്രാർത്ഥിക്കുന്നു.

### b. ധൂപം അണച്ചുകൊണ്ടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന

അനന്തരം കാസ കിഴക്കുവശത്തും പീലാസ പടിഞ്ഞാറു വശത്തുമായി തബ്ലൈത്താമേൽ വച്ചശേഷം ശോശപ്പാകൊണ്ട് മൂടുന്നു (ആരാധന



വർഷത്തിലെ കർത്തൃപെരുന്നാളുകളുടെ അർത്ഥസൂചകമായി ശോശപ്പാമദ്ധ്യത്തിലെ അടയാളചിത്രത്തയ്യലുകളും മാറിയിരിക്കും. കർത്തൃജനന സമയമായ യൽദോ പെരുന്നാൾ മുതൽ പെസഹാപെരുന്നാൾ വരെ നക്ഷത്രവും, ദുഃഖശനിയാഴ്ച മുതൽ പെന്തിക്കോസ്തിക്കുമുമ്പ് വരെ കർത്തൃസ്ലീബായും, പെന്തിക്കോസ്തി മുതൽ കർത്തൃജനനത്തലേന്ന് വരെ പരിശുദ്ധാത്മാവിനെ സൂചിപ്പിക്കുന്ന പ്രാവിന്റെ രൂപവും ശോശപ്പായുടെ മധ്യത്തയ്യലുകളായിരിക്കണം). പുരാതനകാലത്ത് കാസാപീലാസകൾ ഇരിക്കുന്ന ത്രോണോസ് മുഴുവനും മൂടത്തക്കവണ്ണമാണ് ഇത് ഉപയോഗിച്ചിരുന്നത്. അതിനുശേഷം പ്രുമിയോൻ, സെദറ എന്നിവ ചൊല്ലി ധൂപാർപ്പണം നടത്തിക്കൊണ്ട് മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നു. ഇസ്രായേൽ ജനത്തിന്റെ ഇടയിൽ നിന്ന് വസന്ത നിരോധിച്ച അഹറോന്റെ സാദൃശ്യത്തിൽ ഈ ധൂപം അർപ്പിക്കുന്നു എന്നു പ്രത്യേകം എടുത്തുപറഞ്ഞാണ് പ്രാർത്ഥന നടത്തുന്നത്. ഇവിടെയും ആദാം മുതലുള്ള പിതാക്കന്മാരെ പൊതുവായും വി. കുർബ്ബാനയിൽ ഓർമ്മിക്കാൻ പേരു നൽകിയിരിക്കുന്നവരെ പ്രത്യേകമായും ഓർത്ത് പ്രാർത്ഥിക്കുന്നു. അനന്തരം ദർഗായിൽ കയറി നിന്നുകൊണ്ട് കാസാപീലാസകളുടെ മുകളിൽ ധൂപാർപ്പണം നടത്തിക്കൊണ്ട് വാങ്ങിപ്പോയ വിശുദ്ധരെയും പിതാക്കന്മാരേയും ഓർക്കുന്നു. ത്രിത്വനാമത്തിന് വന്ദനം ചൊല്ലിക്കൊണ്ട് ധൂപാർപ്പണം സമാപിക്കുന്നു.

## 4. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയ്ക്കായുള്ള അപേക്ഷ

ധൂപാർപ്പണത്തിനുശേഷം ധൂപക്കുറ്റി ശുശ്രൂഷകന്റെ കൈയിൽ തിരികെ ഏൽപിച്ചശേഷം കാർമ്മികൻ നടത്തുന്ന ഹൂത്തോമ്മോ (സമാപന) പ്രാർത്ഥനയിൽ ദൈവമാതാവിന്റെയും ശ്ലീഹന്മാരുടെയും സഹദേന്മാരുടെയും പിതാക്കന്മാരുടെയും മദ്ധ്യസ്ഥതയാൽ വ്യക്തികളും കുടുംബങ്ങളും ഇടവകയും അനുഗ്രഹീതരായി തീരുവാൻ പ്രാർത്ഥിക്കുന്നു. ഒരു കൗമായും വിശ്വാസപ്രമാണവും ചൊല്ലി തൂയോബോ ശുശ്രൂഷ അവസാനിപ്പിക്കുന്നു. വി. കുർബ്ബാനമദ്ധ്യേ ജനങ്ങൾ വിശ്വാസപ്രമാണം ചൊല്ലുമ്പോൾ പട്ടക്കാരൻ മുട്ടുകുത്തി പ്രാർത്ഥിക്കേണ്ടതുകൊണ്ടാണ് വിശ്വാസപ്രമാണം നേരത്തെ ചൊല്ലുന്നത്.

മറ ഇട്ടശേഷം രഹസ്യമായി നടത്തുന്ന ഒരുക്കശുശ്രൂഷ മുഴുവനും പഴയനിയമകാലത്തെ പ്രതിനിധീകരിക്കുന്നു. മറയ്ക്കപ്പുറത്ത് അതിവിശുദ്ധ സ്ഥലത്ത് സ്കറിയ ധൂപം അർപ്പിച്ചതുപോലെ (ലൂക്കോ. 1:9, 10) രഹസ്യമായിട്ടാണ് എല്ലാ പ്രാർത്ഥനകളും. മദ്ബഹായ്ക്കുള്ളിൽ വച്ചുള്ള ഈ രഹസ്യ ശുശ്രൂഷ ജനങ്ങളുടെ കണ്ണുകൾക്കും കാതുകൾക്കും വിധേയമാകാത്തവിധത്തിലാണ്. കാരണം, നമ്മുടെ കർത്താവിന്റെ ജനനം വരെയുള്ള സംഭവങ്ങളാണ് ആ സമയത്ത് അനുസ്മരിക്കുന്നത്.

ഈ തൂയോബോയുടെ സമയത്ത് ശുശ്രൂഷകരും ജനങ്ങളും കൂടി നമസ്കാരങ്ങൾ പൂർത്തീകരിക്കുകയും പഴയനിയമ വേദഭാഗം വായിക്കുകയും ചെയ്യുന്നു. വി. കുർബ്ബാന തുടങ്ങുന്നതിന് മുമ്പാണ് ഓരോ ദിവസത്തേക്കും ക്രമീകരിച്ചിരിക്കുന്ന പഴയനിയമ ഭാഗം വായിക്കുന്നത്. പുതിയനിയമ കാലഘട്ടത്തിന് മുമ്പ് ദൈവജനത്തിന്റെ തിരുവെഴുത്ത് പഴയനിയമം ആയിരുന്നു. വി. കുർബ്ബാന പുതിയനിയമത്തിന്റെ കൂദാശയാകയാൽ വി. കുർബ്ബാന പരസ്യമായി തുടങ്ങുന്നതിന് മുമ്പ് പഴയനിയമം വായിക്കുന്നു. ആദ്യമായി പഴയനിയമത്തിൽ നിന്നും തുടർന്ന് പുതിയനിയമത്തിൽ നിന്നും വായിക്കുന്നത് ക്രിസ്തുസഭ പഴയനിയമത്തിന്റെ തുടർച്ചയാണ് എന്ന് കാണിക്കുവാൻ വേണ്ടിയാണ്. പഴയത് പുതിയതിൽ പൂർത്തീകരിക്കപ്പെട്ടു എന്ന് കാണിക്കുവാൻ കൂടിയാണ് പുതിയതിന് മുമ്പ് പഴയനിയമം വായിക്കുന്നത്.

# 3

# പരസ്യ ശുശ്രൂഷയുടെ ആരംഭം

വി. കുർബ്ബാനയുടെ പരസ്യമായ ശുശ്രൂഷയെ രണ്ടായി തിരിച്ചിരിക്കുന്നു.

a. സ്നാനാർത്ഥികൾക്കും സംബന്ധിക്കാവുന്ന ഭാഗം.

b. വിശ്വാസികൾക്ക് മാത്രം സംബന്ധിക്കാവുന്ന ഭാഗം.

## a. സ്നാനാർത്ഥികൾക്കും സംബന്ധിക്കാവുന്ന ഭാഗം (പ്രാരംഭ ശുശ്രൂഷ)

വിശ്വാസ പഠിതാക്കൾക്കും (സ്നാനാർത്ഥികൾക്കും) സംബന്ധിക്കാവുന്ന ഈ ഭാഗം തിരശീല ആദ്യമായി നീക്കുന്നതു മുതൽ നിഖ്യാവിശ്വാസപ്രമാണം വരെയുള്ളതാണ്. ഈ ഭാഗത്തെ പ്രധാനമായും മൂന്നായി തിരിച്ചിരിക്കുന്നു. 1. പ്രാരംഭവും ത്രൈശുദ്ധ കീർത്തനവും. 2. വചന ശുശ്രൂഷ. 3. ധൂപാർപ്പണ ശുശ്രൂഷ.

### 1. പ്രാരംഭവും ത്രൈശുദ്ധ കീർത്തനവും

'മറിയം ദീലേത്തോ' (നിന്നെ പ്രസവിച്ച മറിയാമും...) എന്ന് തുടങ്ങി പ്രാർത്ഥിക്കുകയും അപ്പോൾ തിരശീല നീക്കി, കുന്തിരിക്കം നിറച്ച ധൂപകലശം വീശുന്ന പുരോഹിതനോടൊപ്പം വി. മദ്ബഹായും വിശുദ്ധ ബലിപീഠവും ദൃശ്യമാകുന്നതോടുകൂടി വി. കുർബ്ബാനയുടെ പരസ്യമായ ഭാഗം ആരംഭിക്കുന്നു.

തിരശ്ശീല നീക്കുന്നത് സ്വർഗ്ഗം തുറന്നതിനെ സൂചിപ്പിക്കുന്നു. നാടകീയമായും ധ്യാനാത്മകമായുള്ള രീതിയിലാണ് വി. കുർബ്ബാനയുടെ ആരംഭം. 'മഹത്വവസ്ത്രം' ധരിച്ച് ക്രിസ്തുവിന്റെ കൗദാശികസാന്നിദ്ധ്യമാകുന്ന പുരോഹിതൻ ജീവമേശയ്ക്കു മുമ്പിൽ ധൂപം അർപ്പിച്ചുകൊണ്ട് പ്രാർത്ഥിക്കുന്നു. "ഞങ്ങളുടെ കർത്താവായ യേശുമശിഹാ നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യോഹന്നാനും ഞങ്ങൾക്കുവേണ്ടി നിന്നോട് അപേക്ഷിക്കുന്നു. ഞങ്ങളോട് കരുണയുണ്ടാകേണമേ." ഈ പ്രാരംഭപ്രാർത്ഥനയിൽ വി. ദൈവമാതാവിനോടും വി. സ്നാപകയോഹന്നാനോടും മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നു. കർത്താവിന്റെ മനുഷ്യാവതാരവുമായി ദൃഢബന്ധമുള്ള രണ്ട് വ്യക്തികളാണ് തന്നെ പ്രസവിച്ച

മറിയാമും, തന്റെ വഴിയൊരുക്കുന്നതിന് നിയുക്തനായ (മാതൃഗർഭത്തിൽ വച്ച് തന്നെ തന്റെ ആഗമനത്തിൽ ആഹ്ലാദിച്ചവനുമായ) യോഹന്നാനും. അതുകൊണ്ടാണ് പ്രാരംഭപ്രാർത്ഥനയിൽ ഇരുവരുടെയും മദ്ധ്യസ്ഥത യാചിക്കുന്നത്.

അനന്തരം വി. ത്രോണോസിന് ചുറ്റുമുള്ള പ്രദക്ഷിണം ആരംഭിക്കുന്നു. വി. മദ്ബഹാ സുഗന്ധധൂപത്താൽ നിറയുന്നു. ഒരു ശുശ്രൂഷകൻ പുരോഹിതന് മുമ്പിലായി കത്തിച്ച മെഴുകുതിരി പിടിച്ചുകൊണ്ട് പുറംതിരിഞ്ഞ് നടക്കുന്നു. അത്യുന്നതന്റെ പ്രവാചകൻ എന്ന് വിളിക്കപ്പെട്ട കർത്താവിന്റെ മുന്നോടിയായ വി. സ്നാപകയോഹന്നാന്റെ പ്രതിനിധിയായിട്ടാണ് ശുശ്രൂഷകൻ വി. കുർബ്ബാനയിൽ പങ്കുകൊള്ളുന്നത്. ത്രോണോസ് ഈ സമയം രക്ഷകൻ പിറന്ന ബത്‌ലഹേമിലെ പുൽക്കൂടായി മാറുന്നു. മറുവഹ്സാ പിടിച്ച ശുശ്രൂഷകരും പുരോഹിതനും ബേത്‌ലഹേമിൽ പിറന്ന അദ്ഭുത ശിശുവിനെ വണങ്ങുവാൻ വന്ന ആട്ടിടയന്മാരെയും മാലാഖമാരെയും പ്രതിനിധീകരിക്കുന്നു. പട്ടക്കാരൻ പ്രദക്ഷിണം വച്ച് ത്രോണോസിന്റെ കോണുകൾ മുത്തി ജനത്തിന് ധൂപം വീശുന്നത് കർത്താവ് തന്റെ മനുഷ്യാവതാരം കൊണ്ട് ലോകത്തെ സുഗന്ധീകരിച്ചതിനെ സൂചിപ്പിക്കുന്നു. പഴയനിയമകാലത്ത് യാഗാർപ്പണത്തിന് ശേഷം ബലിപീഠത്തെ പ്രദക്ഷിണം ചെയ്ത് ധൂപം കാട്ടിയതിനെയും അനുസ്മരിക്കുന്നു.

പുരോഹിതൻ വി. മദ്ബഹായിലുള്ളവർക്കും പടിഞ്ഞാറോട്ട് തിരിഞ്ഞ് ജനത്തിനും ധൂപം വീശിയശേഷം കിഴക്കോട്ട് തിരിഞ്ഞ് വി. ത്രോണോസിൽ വീശി മുത്തി ധൂപക്കുറ്റി ശുശ്രൂഷകനെ ഏല്പിക്കുന്നു. പുരോഹിതൻ ബലിപീഠത്തെയും ജനത്തെയും സുഗന്ധധൂപപടലം കൊണ്ട് ആവരണം ചെയ്യുന്നത് സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള ഭക്തജനസമൂഹത്തിന്റെ പ്രാർത്ഥനകളെ സൂചിപ്പിക്കുന്നു.

തിരശ്ശീല നീക്കുന്നത് സ്വർഗ്ഗം തുറക്കുന്നതിനെ സൂചിപ്പിക്കുന്നു. കൂടാതെ കർത്താവിന്റെ ജനനം, മാമോദീസാ എന്നിവയെപ്പറ്റിയും ഈ സമയത്ത് അനുസ്മരിക്കുന്നു. നസറേത്തിൽ വി. മറിയാമ്മിന്റെ അടുക്കൽ മനുഷ്യാവതാര സുവാർത്തയുമായി ഗബ്രിയേൽ മാലാഖ വന്നറിയിച്ചതിനെയും സൂചിപ്പിക്കുന്നുണ്ട്. വി. കന്യകമറിയാമിന് ദൈവികശിശു പിറക്കുന്ന സുവാർത്ത കേട്ടപ്പോഴുണ്ടായ ഭയഭക്തി ബഹുമാനാദരവുകളോടെയാണ് ശുശ്രൂഷ ആരംഭിക്കുന്നത്.

ഈ സമയത്ത് *നിൻ മാതാവു വിശുദ്ധന്മാർ.....* എന്ന പ്രാർത്ഥനാഗാനം എല്ലാവരും കൂടിച്ചേർന്ന് ആലപിക്കുന്നു. അന്ത്യോഖ്യായിലെ മാർ സേവേറിയോസ് ആണ് ഈ പ്രാർത്ഥന എഴുതിയത്. അതുകൊണ്ട് *മാർ സേവേറിയോസിന്റെ മാനീസാ* എന്ന പേരിൽ ഇത് അറിയപ്പെടുന്നു. യേശു



ക്രിസ്തുവിന്റെ മനുഷ്യാവതാര മർമ്മങ്ങളെപ്പറ്റിയുള്ള നമ്മുടെ വിശ്വാസ പ്രഖ്യാപനം കൂടിയാണിത്. മനുഷ്യരക്ഷയ്ക്ക് വേണ്ടി സ്വർലോകം വിട്ടിറങ്ങിവന്ന് വി. കന്യകമറിയാമിൽ നിന്ന് ജനനം എടുത്തതിനെയും തന്റെ ക്രൂശുമരണത്തെയും അതുമൂലം മരണത്തിന്റെ ശക്തിയെ എന്നന്നേക്കുമായി പരാജയപ്പെടുത്തിയതിനെയും, താൻ പിതാവിനോടും പരിശുദ്ധ റൂഹായോടും കൂടി സമത്വമുള്ളവനുമാണെന്നും ഈ പ്രാർത്ഥനയിൽ പ്രഖ്യാപിക്കുന്നു. കൂടാതെ മാതാവിന്റെയും പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ ഞങ്ങൾ എല്ലാവരുടെമേലും കരുണ ചെയ്യണമേ എന്ന് അപേക്ഷിക്കുന്നു.

## ത്രൈശുദ്ധ കീർത്തനം (സ്തുതിത്രയം)

ത്രൈസാഗിയോൻ എന്ന ഈ പദം ത്രിസ്, ഹാഗിയോസ് എന്നീ രണ്ട് ഗ്രീക്കുപദങ്ങൾ ചേർന്ന് ഉണ്ടായതാണ്. 'ദൈവമേ നീ പരിശുദ്ധൻ, ബലവാനെ നീ പരിശുദ്ധൻ, മരണമില്ലാത്തവനെ നീ പരിശുദ്ധൻ' എന്ന് മൂന്നു പ്രാവശ്യം ചൊല്ലുന്ന സ്തുതിവചനത്തെ സൂചിപ്പിക്കുന്നു. ഈ മൂന്നു സംബോധനകളും യേശുക്രിസ്തുവിനോടാണ്. യേശുക്രിസ്തുവിന്റെ പൂർണ്ണദൈവത്വവും പൂർണ്ണ മനുഷ്യത്വവും പ്രഖ്യാപിക്കുന്നതോടൊപ്പം "ഞങ്ങൾക്ക് വേണ്ടി ക്രൂശിക്കപ്പെട്ടവനെ ഞങ്ങളോട് കരുണ ചെയ്യണമേ" എന്നുള്ള അപേക്ഷയും ചേർത്തു ചൊല്ലുന്നു. യെശയ്യാവു കണ്ട ദർശനത്തിൽ സാറാഫുകൾ ചുറ്റും പറന്നുനിന്നുകൊണ്ട് യഹോവയെ സ്തുതിക്കുന്നു (യെശയ്യാ 6:3). ഇതുപോലെ യേശുക്രിസ്തുവിന്റെ പരിശുദ്ധിയും മനുഷ്യവർഗത്തിന്റെ ബലഹീനതയും സൂചിപ്പിക്കുന്ന ഒരു സ്തുതിപ്പാണിത്.

ഈ പ്രാർത്ഥനയുടെ ഉത്ഭവത്തെപ്പറ്റി ഒരു പാരമ്പര്യം ഉണ്ട്. വി. പൗലോസിന്റെ ശിഷ്യനായ അഗ്നിമയനായ വി. ഇഗ്നാത്തിയോസ് നൂറോനോയ്ക്ക് ഒരു വെളിപാടുണ്ടായി. നമ്മുടെ കർത്താവിന്റെ കബറടക്കസമയത്ത് ഒരുകൂട്ടം മാലാഖമാർ "ദൈവമേ, നീ പരിശുദ്ധനാകുന്നു" എന്നും മറ്റൊരു കൂട്ടർ "ബലവാനെ, നീ പരിശുദ്ധനാകുന്നു" എന്നും വേറൊരു കൂട്ടർ "മരണമില്ലാത്തവനെ, നീ പരിശുദ്ധനാകുന്നു" എന്നും സ്തുതി പാടിയപ്പോൾ അരിമഥ്യക്കാരനായ യൗസേഫും, നിക്കോദീമോസും ചേർന്ന് "ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനെ, ഞങ്ങളുടെമേൽ കരുണ ചെയ്യണമേ" എന്ന് പ്രതിവാക്യമായി പാടി. യേശുക്രിസ്തു മനുഷ്യനായി കാണപ്പെട്ടെങ്കിലും താൻ പൂർണ്ണ ദൈവമാണെന്നും, ബലവാനാണെന്നും താൻ ക്രൂശിൽ മരിച്ചവനെങ്കിലും അനാദിയായ പുത്രന് മരണമില്ലെന്നും ഈ പ്രാർത്ഥനയ്ക്ക് അർത്ഥമുണ്ട്. ഈ സ്തുതിത്രയം സർവ്വശക്തനും സർവ്വജ്ഞനും പരിപൂർണ്ണനും മഹത്വവാനുമായ ദൈവത്തിന്റെ

തിരുസന്നിധിയിലുള്ള പാപിയായ മനുഷ്യന്റെ ഭയഭക്തി ബഹുമാനാദരവുകളോടെയുള്ള ആരാധനയുടെ ശബ്ദമാണിത്. സ്തുതിത്രയം വി. കുർബ്ബാനയുടെ പ്രാരംഭത്തിൽ വച്ചിരിക്കുന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് നാം എന്തുചെയ്താലും ഒന്നാമത് ദൈവത്തെ സ്തുതിക്കണമെന്നാണ്.

ത്രൈശുദ്ധകീർത്തനത്തിന് ശേഷം മൂന്നു പ്രാവശ്യം കുറിയേലായിസോൻ എന്ന് പറയുന്നു. 'കർത്താവേ ഞങ്ങളോട് കരുണ ചെയ്യണമേ' എന്നാണ് ഈ വാക്കിന്റെ അർത്ഥം. ബലഹീനരും പാപികളും അശുദ്ധരുമാണെന്ന് ഏറ്റുപറഞ്ഞ് സ്വർഗ്ഗീയ ആരാധനയിൽ പങ്കെടുക്കുവാൻ കർത്താവിന്റെ കരുണ യാചിക്കുകയാണ് ഈ പ്രാർത്ഥനയിലൂടെ നാം ചെയ്യുന്നത്.

### 2. വചനശുശ്രൂഷ

സ്നാനാർത്ഥികൾക്കും സംബന്ധിക്കാവുന്ന ഭാഗത്തിലെ രണ്ടാം ഭാഗമാണ് വചനശുശ്രൂഷ. വി. കുർബ്ബാനയുടെ പ്രധാനമായ ഒരു ഘട്ടമാണ് വചനശുശ്രൂഷ. ശരീരത്തിന്റെ വളർച്ചയ്ക്ക് ഭക്ഷണം ആവശ്യമായിരിക്കുന്നതുപോലെ ആത്മാവിന്റെ വളർച്ചയ്ക്ക് സുവിശേഷശ്രവണം ആവശ്യമാണ്. കർത്താവിന്റെ കല്പനയും അതാണല്ലോ (മത്താ. 4:4). "മനുഷ്യൻ അപ്പം കൊണ്ട് മാത്രമല്ല, ദൈവത്തിന്റെ വായിൽകൂടി വരുന്ന സകല വചനം കൊണ്ടും ജീവിക്കുന്നു."

നമ്മുടെ രക്ഷയ്ക്കും ക്രിസ്തീയ ജീവിതാനുഷ്ഠാനത്തിനും വേണ്ടി ദൈവം തന്റെ തിരുവചനത്തിലൂടെ വെളിപ്പെടുത്തിത്തന്ന സത്യങ്ങളെ നാം ശ്രദ്ധാപൂർവ്വം കേൾക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന സന്ദർഭമാണിത്. വി. കുർബ്ബാനയിലെ വചനശുശ്രൂഷ മശിഹായുടെ പരസ്യ ജീവിതത്തിന്റെ ആചരണമാണ്.

വി. കുർബ്ബാന പരസ്യമായി ആരംഭിച്ചതിന്ശേഷമുള്ള ഈ വചനശുശ്രൂഷയിൽ പഴയനിയമം വായിക്കുന്നില്ല. കാരണം, പുതിയനിയമത്തിന്റെ കൂദാശയാണ് വി. കുർബ്ബാന. ഈ വചനശുശ്രൂഷയിൽ ആദ്യം വി. മദ്ബഹായുടെ നടയിൽ വടക്കുവശത്തു നിന്നാണ് വായിക്കുന്നത്. ആദ്യം യഹൂദന്മാരോട് കർത്താവിന്റെ രക്ഷയുടെ സുവാർത്ത അറിയിച്ചതിനെയാണ് ഇത് സൂചിപ്പിക്കുന്നത്. 'ഭൂവിലശേഷം...' എന്നു തുടങ്ങുന്ന ഗീതത്തിന് ശേഷമാണ് ഇത് വായിക്കുന്നത്. വായനകൾ അപ്പസ്തോല പ്രവൃത്തികളിൽ നിന്നോ, പൊതുലേഖനങ്ങളിൽ നിന്നോ (യാക്കോബിന്റെ ലേഖനം, 1 പത്രോസ്, 2 പത്രോസ്, 1, 2, 3 യോഹന്നാൻ, യൂദായുടെ ലേഖനം) ആയിരിക്കും. വി. യോഹന്നാന്റെ ശൈലിയിൽ എന്റെ വാത്സല്യമുള്ളവരെ (ഹാബീബായ്) എന്ന് സംബോധന ചെയ്താണ് വായന ആരംഭിക്കുന്നത്.



രണ്ടാമത് 'പൗലോസ് ശ്ലീഹാ ധന്യൻ...' എന്ന ഗീതത്തിന് ശേഷം പരിശുദ്ധനായ പൗലോസ് ശ്ലീഹായുടെ ഏതെങ്കിലും ഒരു ലേഖനമാണ് വായിക്കുന്നത്. വി. മദ്ബഹായുടെ തെക്കേനടയിൽ നിന്നാണ് ഈ ലേഖനം വായിക്കുന്നത്.

ഗലാത്യലേഖനം 1:8, 9 വാക്യങ്ങൾ 'പൗലോസ് ശ്ലീഹാ ധന്യൻ...' എന്ന ഗീതത്തിൽ അടങ്ങിയിരിക്കുന്നു. സത്യവിശ്വാസത്തിന് എതിരെ വിരുദ്ധോപദേശങ്ങൾ ഉണ്ടാകുമെന്നും ആകയാൽ അതിനെതിരെ ജാഗ്രത ഉള്ളവരായിരിക്കണമെന്നും വിശ്വാസികളെ ഉദ്ബോധിപ്പിക്കുക കൂടി ചെയ്യുന്നു. കൂടാതെ പലതരം പുതിയ ഉപദേശങ്ങൾ പാരിൽ ഉണ്ടാകുമെന്നും അതിന് പിന്നാലെ നാം പോകരുതെന്ന മുന്നറിയിപ്പും ഈ ഗീതത്തിൽ അടങ്ങിയിരിക്കുന്നു.

രണ്ടാമതായാണ് ജാതികളോട് കർത്താവിന്റെ രക്ഷാസുവിശേഷം അറിയിച്ചത്. ജാതികളോട് സുവിശേഷം അറിയിച്ച ശ്ലീഹായാണ് വി. പൗലോസ്. അതുകൊണ്ടാണ് രണ്ടാമതായി പൗലോസ് ശ്ലീഹായുടെ ലേഖനങ്ങളിൽ നിന്ന് വായിക്കുന്നത്. പ. പൗലോസ് ശ്ലീഹായുടെ ശൈലിയിൽ 'എന്റെ സഹോദരങ്ങളെ' (ആഹായ്) എന്ന് അഭിസംബോധന ചെയ്തുകൊണ്ടാണ് വായിക്കുന്നത്.

മുകളിൽനിന്നുമുള്ള അധികാരത്തോടെ പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ശ്ലീഹന്മാർ മാളികയിൽനിന്നും ഇറങ്ങി ഭൂമണ്ഡലത്തിന്റെ നാനാസ്ഥലങ്ങളിലും സുവിശേഷം അറിയിച്ചു എന്നതിനെ സൂചിപ്പിക്കുവാനാണ് ശുശ്രൂഷകർ വി. മദ്ബഹായുടെ രണ്ട് വശങ്ങളിൽ ഓരോ പടി ഇറങ്ങി നിന്ന് ലേഖനങ്ങൾ വായിക്കുന്നത്.

ലേഖനവായനയ്ക്ക് മുമ്പുള്ള രഹസ്യപ്രാർത്ഥനയിൽ പട്ടക്കാരൻ ഇപ്രകാരം പ്രാർത്ഥിക്കുന്നു. 'നിന്റെയും നിന്റെ ദിവ്യശ്ലീഹന്മാരുടെയും പ്രധാനശിൽപിയായ വി. പൗലോസിന്റെയും കല്പനകൾ വെടിപ്പോടും വിശുദ്ധിയോടും കൂടി ആചരിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ.'

ഇതിനുശേഷമാണ് വി. ഏവൻഗേലിയോൻ വായിക്കുന്നത്. ലേഖനങ്ങൾക്ക് ശേഷമാണ് സുവിശേഷങ്ങൾ എഴുതപ്പെട്ടതെന്ന വസ്തുതയാണ് ഇവിടെ പരിഗണിച്ചിരിക്കുന്നത്.

### വി. ഏവൻഗേലിയോൻ വായന

ശ്ലീഹാവായനയ്ക്കു ശേഷം ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പായി *ഹാലേലൂയ്യാ, ഹാലേലൂയ്യാ സ്തുതിബലികളണച്ചേറിടുവിൻ....* എന്ന ഗീതം ആലപിക്കുന്നു. 107-ാം സങ്കീർത്തനം 22-ാം വാക്യത്തിന്റെ വികസിതരൂപമാണിത്. സ്വർഗ്ഗീയ മഹോന്നതങ്ങളിലെ സ്വർഗ്ഗീയ ഗായ

കസംഘങ്ങളോട് ചേർന്ന് (മാലാഖമാർ) സൃഷ്ടികളാകുന്ന നാം സ്രഷ്ടാവിനെ സ്തുതിക്കുകയാണ്. ഹാലേലൂയ്യാ എന്ന സ്വർഗ്ഗീയ സ്തുതികൾ ആലപിച്ചുകൊണ്ട് വെടിപ്പുള്ള കാഴ്ചകളാകുന്ന നാം സ്വയം കർത്താവിന്റെ പ്രാകാരങ്ങളിലേക്ക് പ്രവേശിച്ച് വി. മദ്ബഹാ മുമ്പാകെ നിന്ന് നാവുകൊണ്ട് സ്തുതിയാകുന്ന ബലികളെ അർപ്പിച്ച് കർത്താവിനെ വന്ദിപ്പിൻ എന്ന് ആഹ്വാനം ചെയ്യുന്നു.

ഓർത്തഡോക്സ് സഭയിൽ സുവിശേഷവായന ഒരു കൗദാശിക പ്രവർത്തനമാണ്. കാരണം, രൂപാന്തരപ്പെടുത്തുന്ന പ്രവർത്തനമാണത്. അത് ലോകത്തിന് ജീവനും രക്ഷയും നൽകുന്നതാണ്. തന്മൂലം *നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന നമ്മുടെ കർത്താവിന്റെ വി. ഏവൻഗേലിയോനിലെ ദൈവത്തിന്റെ ജീവനുള്ള വചനങ്ങളെ അടക്കത്തോടും ഭയത്തോടും വണക്കത്തോടും ശ്രവിക്കണം* എന്ന് ശുശ്രൂഷകൻ ഉദ്ബോധിപ്പിക്കുന്നു.

വി. ഏവൻഗേലിയോൻ വി. കുർബ്ബാനയിൽ കർത്താവിന്റെ പ്രതീകമാണ്. സാധാരണയായി ത്രോണോസിന്റെ വലതുവശത്തായി ഏവൻഗേലിയോൻ മേശയിൽ ഏവൻഗേലിയോൻ എപ്പോഴും വച്ചിരിക്കുന്നു. കാരണം, "സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രൻ ദൈവത്തിന്റെ വലതുഭാഗത്ത് നിൽക്കുന്നതും കണ്ടു" (അപ്പോ. 7:55, 56). ആകയാൽ സ്വർഗ്ഗമാകുന്ന വി. മദ്ബഹായിൽ ദൈവികസിംഹാസനമാകുന്ന വി. ത്രോണോസിന്റെ വലത്തുഭാഗത്ത് ഏവൻഗേലിയോൻ സൂക്ഷിച്ചിരിക്കുന്നു.

വളരെ ആഘോഷമായിട്ടാണ് വി. ഏവൻഗേലിയോൻ വായിക്കുന്നതിനായി പടിഞ്ഞാറോട്ട് വരുന്നത്. വി. ഏവൻഗേലിയോൻ പുസ്തകം പട്ടക്കാരൻ തന്റെ കരങ്ങളിൽ ഉയർത്തിപ്പിടിച്ച് ഇരുവശങ്ങളിലും തിരികത്തിച്ച് പിടിച്ച ശുശ്രൂഷകരുടെയും മറുവഹസാ കിലുക്കിക്കൊണ്ട് അതിന്റെ പിന്നാലെയുള്ള ശുശ്രൂഷകരുടെയും ധൂപകലശത്തിന്റെയും മണിനാദങ്ങളുടെയും അകമ്പടിയോടെയാണ് പടിഞ്ഞാറോട്ട് വരുന്നത്. പിതാവിന്റെ വലതുഭാഗത്തിരിക്കുന്ന മശിഹാ ഭൂമിയിലുള്ള തന്റെ വിശ്വാസികളുടെ അടുക്കലേക്ക് ഇറങ്ങിവരുന്നതിന്റെ സാദൃശ്യമാണിത്. സമൂഹമദ്ധ്യത്തിൽ വരുന്ന മശിഹാ പ്രതിപുരുഷനായ പുരോഹിതന്റെ അധരങ്ങളിൽ കൂടി സംസാരിക്കുന്നു.

വി. ഏവൻഗേലിയോൻ വായനക്ക് മുമ്പായി പുരോഹിതൻ ജനങ്ങൾക്ക് സമാധാനം ആശംസിക്കുന്നു. *അവിടുത്തെ ആത്മാവിനോടുകൂടെ ദൈവമായ കർത്താവ് ഞങ്ങളെയും യോഗ്യരാക്കിത്തീർക്കുമാറാകട്ടെ*യെന്ന് ജനം പ്രതിവാക്യം പറയുന്നു. കർത്താവ് തന്റെ ശിഷ്യന്മാരെ ഭരമേല്പിച്ച ദൈവികസമാധാനം പ്രതിനിധിയായ പുരോഹിതൻ സഭയ്ക്ക് പ്രദാനം



ചെയ്യുന്നു. അതിനുശേഷം ജീവന്റെ പ്രഖ്യാപനമായ നമ്മുടെ കർത്താവായ യേശുമശിഹായുടെ സുവിശേഷങ്ങളിൽ ഏതാണ് വായിക്കുന്നതെന്ന് ജനങ്ങളെ അറിയിക്കുന്നു. വി. കന്യകമറിയാമിൽ നിന്ന് ശരീരം ധരിച്ച ദൈവത്തിന്റെ ജീവനുള്ള വചനവും കർത്താവും ദൈവവും രക്ഷിതാവുമായ യേശുമശിഹായുടെ മനുഷ്യാവതാരകാലത്ത് സംഭവിക്കുകയും പറയുകയും ചെയ്ത കാര്യങ്ങളാണ് ഇവിടെ വായിക്കുന്നതെന്ന് പട്ടക്കാരൻ വീണ്ടും ഓർമ്മിപ്പിക്കുന്നു. അതിന് മറുപടിയായിട്ട് ജനങ്ങൾ മേൽപറഞ്ഞ കാര്യങ്ങൾ ഞങ്ങൾ വിശ്വസിച്ച് ഏറ്റുപറയുന്നു എന്ന് ചൊല്ലുന്നു.

വി. ഏവൻഗേലിയോൻ വായനക്കുശേഷം ഒരിക്കൽ കൂടി ജനങ്ങൾക്ക് സമാധാനം ആശംസിച്ച് ബലിപീഠത്തിലേക്ക് പുരോഹിതൻ തിരികെപ്പോകുന്നു. ലഭിച്ച ജീവന്റെ വചനങ്ങൾക്കായി വി. ത്രിത്വത്തിന് നന്ദി കരേറ്റിക്കൊണ്ട് പ്രാർത്ഥിക്കുന്നു. ആ സമയത്ത് ജനം വി. ഏവൻഗേലിയോനുശേഷമുള്ള പൊതുവായ ഗീതങ്ങളോ അതത് ദിവസത്തെ പ്രത്യേകഗീതങ്ങളോ പാടുന്നു. പൊതുവായ ഗീതങ്ങൾ എല്ലാം വേദഭാഗങ്ങളെ അടിസ്ഥാനമാക്കിയുള്ള ഗീതങ്ങളാണ്.

യജമാനൻവരുമന്നേരത്ത്...... ലൂക്കോസ് 12:37.

നിബിയന്മാരും ജാതികളോ..... മത്തായി 10:40, 41.

മൂശേ... ആലോഹോ...... പുറപ്പാട് 3:2.

പരിശുദ്ധാ-ലയമുള്ളിൽ..... ലൂക്കോസ് 1:10.

കർത്താവരുളിചെയ്തുഞാൻ........ യോഹന്നാൻ 6:51.

അഖിലം ഞാനാരാ-ഞ്ഞിട്ടും....... സങ്കീർത്തനം 19:9, 11.

വി. ഏവൻഗേലിയോൻ വായനഭാഗത്തിന്റെ വ്യാഖ്യാനമാണ് പ്രസംഗത്തിൽ പ്രതീക്ഷിക്കുന്നത്. നമ്മുടെ കർത്താവ് പ്രസംഗിക്കുകയും അദ്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്ത തന്റെ പരസ്യശുശ്രൂഷയുടെ ഓർമ്മ കൊണ്ടാടുന്ന ഈ അവസരത്തിൽ തന്നെ പ്രസംഗിക്കുകയായിരുന്നു പാരമ്പര്യം. നമ്മുടെ കർത്താവിന്റെ വചനങ്ങളെയും പ്രവൃത്തികളെയും വിശദീകരിക്കുകയാണല്ലോ പ്രസംഗം കൊണ്ട് ഉദ്ദേശിക്കുന്നത്. വിശ്വാസികളെ വി. കുർബ്ബാനയ്ക്കായി ഒരുക്കുവാനും പ്രസംഗം ഉപകരിക്കുന്നു. എന്നാൽ ഇന്ന് സഭയിൽ പ്രസംഗം മറ്റൊരു സമയത്തേക്ക് മാറ്റിയിരിക്കുന്നു. ബസ്മൽക്കോയുടെ ഇടയിലോ കൈമുത്തിന് മുമ്പോ പ്രസംഗം നടത്തുന്നു. കാരണം, ജനങ്ങളിൽ ഏറിയപങ്കും വേദവായനഭാഗം കഴിഞ്ഞശേഷമാണ് പള്ളിയിൽ എത്തുന്നത്. ആയതിനാൽ വായനാഭാഗങ്ങൾ ജനങ്ങൾക്ക് നഷ്ടപ്പെടുന്നു. താമസിച്ചു വരുന്നവർക്കും സന്ദേശം ലഭ്യമാകണം എന്നുള്ളതിനാലാണ് പ്രസംഗസമയം മാറ്റിവച്ചിരിക്കുന്നത്. ജനങ്ങൾ വി. കുർ

ബ്ബാന ആരംഭിക്കുന്നതിന് മുമ്പ് വരുന്നുവെങ്കിൽ യഥാസമയം പ്രസംഗം നടത്തുവാൻ കഴിയും.

അപ്പോസ്തോലന്മാരുടെ വചനത്തേക്കാൾ കൂടുതൽ ശക്തമാണ് കർത്താവിന്റെ വചനം. കർത്താവിന്റെ ശക്തിയും അധികാരവും നന്മയും മനുഷ്യരുടെ മുമ്പിൽ പെട്ടെന്ന് പ്രദർശിപ്പിക്കുന്നതിനേക്കാൾ നല്ലത് അവ്യക്തതയിൽ നിന്ന് വ്യക്തതയിലേക്ക് പോകുന്നതാണെന്നുള്ളതിനാലാണ് സുവിശേഷവായന ഒടുവിൽ വച്ചിരിക്കുന്നത്.

വി. ഏവൻഗേലിയോനു ശേഷമുള്ള ഗാനത്തിന് ശേഷം ശുശ്രൂഷകൻ സ്തൗമെൻകാലോസ് (നാം നല്ലവണ്ണം നിൽക്കണം) എന്ന് ഉച്ചത്തിൽ പറഞ്ഞുകൊണ്ട് ജനത്തെ ശുശ്രൂഷയിൽ ശ്രദ്ധയോടെ സംബന്ധിക്കുവാൻ ആഹ്വാനം ചെയ്യുന്നു. തുടർന്ന് പ്രുമിയോൻ, ഹൂസോയോ (പാപമോചന പ്രാർത്ഥന), സെദറ എന്നിവ ചൊല്ലുന്നു. ദൈവകരുണയെ യാചിച്ചുകൊണ്ടാണ് പ്രുമിയോൻ ആരംഭിക്കുന്നത്. പ്രുമിയോൻ അവസാനിക്കുമ്പോൾ പട്ടക്കാരൻ ശോശപ്പായുടെ മടക്കിവച്ചിരിക്കുന്ന മൂല നിവർത്തി ഇടുന്നു. നമ്മുടെ കർത്താവിന്റെ കല്ലറയുടെ മുദ്ര നീക്കിയതിനെയാണ് ഇത് സൂചിപ്പിക്കുന്നത്. തുടർന്ന് ശുശ്രൂഷകൻ *അനുഗ്രഹിക്കുന്നവനായ കർത്താവിന്റെ മുമ്പാകെയും, പുണ്യം നൽകുന്ന ബലിപീഠത്തിന്റെ മുമ്പാകെയും ദിവ്യവും സ്വർഗ്ഗീയവുമായ ഈ വിശുദ്ധരഹസ്യങ്ങളുടെ മുമ്പാകെയും ഭയങ്കരമായ ഈ വിശുദ്ധ കുർബ്ബാനയുടെ മുമ്പാകെയുമാണ് നാം നിൽക്കുന്നത്* എന്ന് ഉച്ചത്തിൽ വിളിച്ചുപറയുന്നു. ഈ അവസരത്തിൽ പട്ടക്കാരൻ കുന്തുരുക്കം ധൂപക്കുറ്റിയിൽ ഇടുന്നു.

ഇതിനുശേഷം പാപമോചനത്തിന് വേണ്ടിയുള്ള പ്രാർത്ഥന, സെദറ എന്നിവ ചൊല്ലുന്നു. ഈ സമയത്ത് ശുശ്രൂഷകൻ ധൂപം അർപ്പിക്കുന്നു. വി. കുർബ്ബാനയിലെ ഒരു പ്രധാന ഭാഗമാണിത്. മശിഹായുടെ മുമ്പിൽ പൊന്ന്, മൂര്, കുന്തുരുക്കം എന്നിവ കാഴ്ചവച്ചതു പോലെ നമ്മുടെ ദേഹവും ദേഹിയും ആത്മാവും ദിവ്യബലിക്കു മുമ്പാകെ സമർപ്പിച്ച് പാപപരിഹാരം പ്രാപിക്കണമെന്ന് ഉദ്ബോധിപ്പിക്കുന്നു. ക്രിസ്തീയജീവിതത്തിന്റെ കെട്ടുപണിക്കും വിജ്ഞാനത്തിനും ധ്യാനപരമായ പഠനത്തിനും സെദറായിലെ പ്രാർത്ഥനകൾ ഉപകരിക്കുന്നു.

## ത്രിത്വസ്തുതി, ധൂപകലശം വാഴ്ത്തൽ

പ്രുമിയോൻ, സെദറ പ്രാർത്ഥനകൾ ചൊല്ലിക്കഴിഞ്ഞ് ത്രിത്വനാമത്തിൽ ധൂപകലശം വാഴ്ത്തുന്നു. മശിഹായുടെ മാമോദീസായിൽ വ്യക്തമായി വെളിപ്പെട്ട വി. ത്രിത്വത്തെയാണ് ഈ അവസരത്തിൽ അനുസ്മരിക്കുന്നത് (വി. മത്താ. 3:16, 17). ധൂപക്കുറ്റി വാഴ്ത്തുന്നത് ആദ്യം ഒരു ചങ്ങലയിൽ പിടിച്ചുകൊണ്ട് പിതാവിനോട് സ്തുതി അർപ്പിച്ചുകൊണ്ടാണ്. ഇതിനുശേഷം രണ്ടു ചങ്ങലകൾ കൂട്ടിപ്പിടിച്ച് പുത്രനോട് പ്രാർത്ഥിക്കുന്നു. കർത്താവിന്റെ മനുഷ്യത്വത്തേയും ദൈവത്വത്തേയും ഓർക്കുവാനാണ് രണ്ട് ചങ്ങലയിൽ പിടിക്കുന്നത്. നാലാമത്തെ ചങ്ങലയിൽ പിടിച്ചുകൊണ്ട് പരിശുദ്ധ റൂഹായെ സ്തുതിക്കുന്നു. ത്രിയേക ദൈവം പരിശുദ്ധനായിരിക്കുന്നതുപോലെ നാമും വിശുദ്ധരായി തീരണം എന്ന് ഇതിലൂടെ നമ്മെ ഓർമ്മിപ്പിക്കുന്നു. കൂടാതെ ത്രിത്വത്തിന്റെ കൃപയും അനുഗ്രഹങ്ങളും നമ്മുടെമേലും പിതാക്കളും സഹോദരങ്ങളും ഗുരുക്കന്മാരും സകല മരിച്ചുപോയവരും ആയ എല്ലാവരുടെമേലും ഉണ്ടാകണം എന്നും പ്രാർത്ഥിക്കുന്നു.



ധൂപക്കുറ്റി വി. സഭയുടെയും ലോകത്തിന്റെയും പ്രതീകമാകയാൽ ധൂപക്കുറ്റി വാഴ്ത്തുന്ന ശുശ്രൂഷ സഭയാകുന്ന ആരാധക സമൂഹത്തെ വാഴ്ത്തുന്ന ശുശ്രൂഷയാണ്. ധൂപക്കുറ്റി വാഴ്ത്തിയശേഷം പുരോഹിതൻ ജനത്തിന് ധൂപം വീശുന്നു. തുടർന്ന് ധൂപക്കുറ്റി ശുശ്രൂഷകനെ ഏൽപിക്കുന്നു. ശുശ്രൂഷകൻ വി. ത്രോണോസിനുചുറ്റി വീശിയശേഷം പടിഞ്ഞാറോട്ട് ഹൈക്കലായിലൂടെ പോകുന്നു. പ. റൂഹായാകുന്ന അഗ്നികൊണ്ട് ജ്വലിച്ച് സുഗന്ധം പുറപ്പെടുവിക്കുന്നവരായിരിക്കണം എന്ന് നമ്മെ ഉദ്ബോധിപ്പിക്കുന്നു. കൂടാതെ കർത്താവിന്റെ പരസ്യ ശുശ്രൂഷ ആരംഭിച്ചുവെന്ന് ജനത്തെ അറിയിക്കുകയും ചെയ്യുന്നു.

## വിശ്വാസപ്രമാണം

നിഖ്യായിലും (എ. ഡി. 325) കുസ്തന്തീനോസ്പോലീസിലും (എ. ഡി. 381), എപ്പേസൂസിലും (എ. ഡി. 431) നടന്ന മൂന്ന് പൊതു സുന്നഹദോസുകളിലെ തീരുമാനങ്ങൾ കൂട്ടിച്ചേർത്താണ് വിശ്വാസപ്രമാണം ക്രോഡീകരിച്ചിരിക്കുന്നത്. ധൂപക്കുറ്റി വാഴ്ത്തി ആരാധിച്ച വി. ത്രിത്വത്തിലുള്ള വിശ്വാസം വിശ്വാസപ്രമാണം ചൊല്ലി നാം ഏറ്റുപറയുന്നു. വി. കുർബ്ബാന ആരുടെ മുമ്പിൽ സമർപ്പിക്കുന്നുവോ ആ പിതാവിലും, വി. കുർബ്ബാനയിലെ ബലിവസ്തുവും പുരോഹിതനുമായ പുത്രനിലും ആരുടെ വ്യാപാരത്തിലാണോ വി. കുർബ്ബാന അർപ്പിക്കുന്നത് ആ വി. റൂഹായിലും ഉള്ള വിശ്വാസം ഏറ്റുപറയുന്നു. കൂടാതെ വി. സഭയിലും മരിച്ചവരുടെ ഉയിർപ്പിലും, നിത്യജീവനിലും ഉള്ള വിശ്വാസം ഏറ്റുപറയുന്നു.

വിശ്വാസപ്രമാണത്തിൽ സഭയുടെ താഴെപറയുന്ന അടിസ്ഥാന വിശ്വാസങ്ങൾ അടങ്ങിയിരിക്കുന്നു.

1. സത്യഏക ദൈവത്തിലുള്ള വിശ്വാസം.
2. വി. ത്രിത്വത്തിലുള്ള വിശ്വാസം.
3. പുത്രൻ തമ്പുരാന്റെ മനുഷ്യാവതാരത്തിലും, ജനനം, ക്രൂശുമരണം,

ഉയിർപ്പ്, സ്വർഗ്ഗാരോഹണം, രണ്ടാമത്തെ വരവ്, ന്യായവിധി ഇവയിലുള്ള വിശ്വാസം.

4. പരിശുദ്ധാത്മാവിലുള്ള വിശ്വാസം.

5. വി. സഭയിലുള്ള വിശ്വാസം.

6. മാമോദീസായിലും പാപമോചനത്തിലുമുള്ള വിശ്വാസം.

7. മരിച്ചവരുടെ ഉയിർപ്പിലുള്ള വിശ്വാസം.

8. വരുവാനുള്ള ലോകത്തിലെ നിത്യജീവനിലുള്ള വിശ്വാസം.

നമ്മുടെ ഒരു ആരാധനയും നമസ്കാരവും വിശ്വാസപ്രമാണം ചൊല്ലാതെ പൂർത്തിയാകുന്നില്ല.

### ആരാധനയിൽ വിശ്വാസപ്രമാണം ഉപയോഗിക്കുന്നതിന്റെ കാരണങ്ങൾ

1. വിശ്വാസികൾ നേരായ വിശ്വാസം പുലർത്തുന്നവരാണെന്ന ബോധമുള്ളവരാകുവാൻ.

2. വി. ആരാധനയ്ക്കായി കൂടിവന്നിരിക്കുന്ന തങ്ങൾക്കെല്ലാം ഒരേ സത്യവിശ്വാസമാണെന്നുള്ളത് പ്രഖ്യാപിക്കുവാൻ.

3. വിശ്വാസ പ്രഖ്യാപനത്തിലൂടെ തങ്ങളുടെ അധരങ്ങളും മനസ്സുകളും ഹൃദയങ്ങളും വിശുദ്ധമാക്കപ്പെടുവാൻ.

4. തങ്ങളുടെ വിശ്വാസം അഞ്ചു രഹസ്യങ്ങളിലാണ് പ്രധാനമായുള്ളത് എന്ന് സ്ഥിരമായി ഓർക്കുവാൻ – വി. ത്രിത്വം, മനുഷ്യാവതാരം, വി. മാമോദീസാ, പൊതുവായ പുനരുത്ഥാനം, അന്ത്യന്യായവിധി എന്നിവ.

ജനങ്ങൾ വിശ്വാസപ്രമാണം ചൊല്ലുന്നതിനിടയ്ക്ക് പുരോഹിതൻ മൂന്ന് പ്രധാന കർമ്മങ്ങൾ ചെയ്യുന്നു.

### 1. കൈവിരലുകൾ കഴുകുന്നു

കർത്താവ് തന്റെ അന്ത്യഅത്താഴത്തിന് മുമ്പ് ശിഷ്യന്മാരുടെ കാലുകൾ കഴുകിയതിനെ സൂചിപ്പിക്കുന്നു. ഇതിനെപ്പറ്റി വി. സിറിൽ പറയുന്നത് ഇപ്രകാരമാണ്: "പ്രവർത്തനങ്ങളുടെ പ്രതീകമാണ് കൈ. ആയതിനാൽ അത് കഴുകുന്നതുമൂലം അർത്ഥമാക്കുന്നത് നമ്മുടെ വേലകളുടെ ആത്മാർത്ഥതയും പരിശുദ്ധിയുമാണ്." കൈകൾ കഴുകുന്നതിന്റെ ഉദ്ദേശ്യം ആ സമയത്തെ പ്രാർത്ഥനയിൽ നിന്ന് വ്യക്തമാകും. "ദൈവമായ കർത്താവേ, പരിശുദ്ധവും ശുദ്ധീകരിക്കുന്നതുമായ നിന്റെ മഹാവിശുദ്ധസ്ഥലത്ത് പ്രവേശിച്ച് വന്ദ്യങ്ങളും ദിവ്യങ്ങളുമായ നിന്റെ രഹസ്യങ്ങളെ കളങ്കം കൂടാതെ സ്പർശിക്കുവാൻ വേണ്ടി എന്റെ ആത്മാവിന്റെ മലിനകരമായ



അഴുക്കിനെ നീ കഴുകിക്കളഞ്ഞ് ജീവപ്രദമായ നിന്റെ തളിപ്പുമൂലം എന്നെ വെടിപ്പാക്കണമേ." അതുപോലെ എല്ലാ ലോകതാല്പര്യങ്ങളിൽ നിന്നും പുരോഹിതൻ തന്റെ മനസ്സിനെ കഴുകുന്നതിന്റെ സൂചനയായിട്ടാണ് ബലിപീഠത്തിന്റെ മുമ്പിൽ കൈവിരലുകൾ കഴുകുന്നത്.

### 2. പടിഞ്ഞാറോട്ട് തിരിഞ്ഞ് കൈകൾ മലർത്തി പ്രാർത്ഥിക്കുവാൻ അപേക്ഷിക്കുന്നു

മേല്പട്ടക്കാരൻ സന്നിഹിതനാണെങ്കിൽ അദ്ദേഹത്തിന്റെ കൈകൾ മുത്തി പിതാവേ മോചനം നൽകി എന്നെ അനുഗ്രഹിക്കണമേ എന്നും മറ്റ് പട്ടക്കാരുണ്ടെങ്കിൽ അവർക്ക് സമാധാനം നൽകിയും ജനത്തിന് നേരെ തിരിഞ്ഞ് *സഹോദരന്മാരെ ഗുരുക്കന്മാരെ, ഈ വി. കുർബ്ബാന കൈക്കൊള്ളപ്പെടുവാൻ എനിക്കുവേണ്ടി പ്രാർത്ഥിക്കണമേയെന്നും* അപേക്ഷിക്കുന്നു. തന്റെയും ജനത്തിന്റെയും പാപമോചനത്തിന് വേണ്ടി പ്രാർത്ഥിച്ച്, വി. ത്രോണോസിൽ ക്രമീകരിച്ചിരിക്കുന്ന അപ്പവീഞ്ഞുകളിലേക്ക് പ. റൂഹാ ആവസിച്ച് അതിനെ നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങളാക്കുന്ന ഭയങ്കരവും പരിശുദ്ധവുമായ സമയത്തിലേക്ക് ആണ് ഇനി പ്രവേശിക്കുന്നത്. മാലാഖമാർ പോലും നോക്കുവാൻ ഭയപ്പെടുന്ന ആ വി. ബലി സർവ്വലോകത്തിനുംവേണ്ടി അർപ്പിക്കുവാൻ പുരോഹിതനെ ശക്തനും യോഗ്യനുമാക്കിത്തീർക്കുവാൻ വേണ്ടി പിതാവാം ദൈവത്തോട് ആരാധകസംഘം മുഴുവനും അപേക്ഷിക്കുകയാണ് ഇതിലൂടെ ചെയ്യുന്നത്.

### 3. വി. ത്രോണോസിന്റെ മുമ്പിൽ മുട്ടുകുത്തി രഹസ്യപ്രാർത്ഥന നടത്തുന്നു

പട്ടക്കാരൻ വി. ത്രോണോസിന്റെ മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്നതായി തൂയോബോയിലും കണ്ടതാണ്. വി. കുർബ്ബാന അംഗീകരിക്കപ്പെടുവാനും തനിക്കു പാപക്ഷമയും കരുണയും ലഭിക്കുവാനും വേണ്ടി വി. ത്രിത്വത്തോട് പുരോഹിതൻ അപേക്ഷിക്കുന്നു. കൂടാതെ ദൈവജനനിക്കും സകല പരിശുദ്ധന്മാർക്കും വിശ്വാസികളായ സകല മരിച്ചുപോയവർക്കും നിന്റെ സ്വർഗ്ഗീയ ബലിപീഠത്തിങ്കൽ ആശ്വാസവും നല്ല ഓർമ്മയും കരുണയോടെ നൽകണമെന്നും തന്റെ ബലഹീനതയ്ക്ക് നിന്റെ മാതാവിന്റെയും പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ സഹായം പ്രാപിക്കുന്നതിനും വേണ്ടി പ്രാർത്ഥിക്കുന്നു. മാത്രമല്ല സകല വാങ്ങിപ്പോയവരെയും, വി. കുർബ്ബാനയിൽ ഓർക്കുവാൻ പേരുകൾ നൽകിയിരിക്കുന്നവരെയും ഓർത്ത് അവരുടെ പാപമോചനത്തിന് വേണ്ടിയും പ്രാർത്ഥിച്ചുകൊണ്ട് വിരിക്കെട്ടിൽ കുരിശടയാളം വരയ്ക്കുന്നു. അനന്തരം എഴുന്നേറ്റ് ത്രോണോസു മുത്തി ദർഗായിൽ കയറി നിന്നുകൊണ്ട് വി. കുർബ്ബാന ആരംഭിക്കുന്നു. ഇവിടെവരെ പരസ്യശുശ്രൂഷ ദർഗായുടെ താഴെ നിന്നു

കൊണ്ടാണ് നടത്തുന്നത്. ഈ സമയത്ത് ധൂപം വീശി ശുശ്രൂഷകൻ ഹൈക്ക്ലായിൽ പടിഞ്ഞാറെഅറ്റംവരെ വന്ന് തിരിഞ്ഞുപോകുന്നത്, വി. ത്രിത്വത്തിലുള്ള വിശ്വാസം ഏറ്റുപറഞ്ഞാണ് വി. കുർബ്ബാന ആരംഭിക്കുന്നത് എന്ന് ജനത്തെ അറിയിക്കുവാനും ധൂപത്താൽ ശുദ്ധീകരിക്കുന്നതിനും വേണ്ടിയാണ്. മശിഹാ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി ഭൂമിയിലൊക്കെയും സഞ്ചരിച്ചശേഷം വീണ്ടും സ്വർഗ്ഗത്തിൽ പ്രവേശിച്ചതിനെ ഇത് അനുസ്മരിക്കുന്നു എന്നും വ്യാഖ്യാനിക്കപ്പെടുന്നു.

ഇനിയുള്ള ഭാഗങ്ങൾ വിശ്വാസം ഏറ്റുപറഞ്ഞ് വി. മാമോദീസാ സ്വീകരിച്ചവർക്ക് മാത്രം സംബന്ധിക്കുവാനുള്ളതാകയാൽ വിശ്വാസികൾ അല്ലാത്തവർ പുറത്തുപോകുവാൻ ഓർമ്മിപ്പിക്കുന്നു. ആദിമകാലത്ത് അക്കൂട്ടർ ഈ സമയം പിരിഞ്ഞ് പോകുന്നു. ഇപ്പോൾ അങ്ങനെ സംബന്ധിക്കുന്നവരെ സാധാരണയായി കണ്ടുവരുന്നില്ല.

ജനം സത്യവിശ്വാസം സ്വീകരിച്ചിരിക്കുന്നു എന്ന് ബോധ്യപ്പെട്ടതിന്റെയും അഥവാ അവിശ്വാസികൾ പിരിഞ്ഞുപോയി എന്നതിന്റെയും സൂചനയായി ശുശ്രൂഷകൻ വലത്തുകയ്യിൽ ധൂപക്കുറ്റിയുടെ കൊളുത്തും ഇടത്തെക്കയ്യിൽ ചങ്ങലകൾ ഒന്നായി കൂട്ടിപ്പിടിച്ചുംകൊണ്ട് മദ്ബഹായുടെ നടയിൽ തെക്കുഭാഗത്തായി നിൽക്കുകയും പട്ടക്കാരൻ പ്രാർത്ഥന പൂർത്തിയാക്കിയതിന് ശേഷം നാം നല്ലവണ്ണം നില്ക്കണം (സ്തൗമൻ....) എന്ന് ജനങ്ങളെ പ്രബോധിപ്പിച്ചുകൊണ്ട് വി. മദ്ബഹായിലേക്ക് പ്രവേശിക്കുന്നു. സ്നാനാർത്ഥികൾക്കു സംബന്ധിക്കാവുന്ന ഭാഗം ഇവിടെ അവസാനിക്കുന്നു.

# 4

# അനാഫോറാ (വി. കുർബ്ബാന)

പരസ്യ ശുശ്രൂഷയുടെ രണ്ടാം ഭാഗമായ വിശ്വാസികൾക്ക് മാത്രം സംബന്ധിക്കാവുന്ന ഭാഗമാണിത്. വി. കുർബാനയിൽ വിശ്വാസപ്രമാണം കഴിഞ്ഞ് സമാധാനത്തിനുള്ള പ്രാർത്ഥനയോടു കൂടി ആരംഭിക്കുന്ന ഭാഗത്തിന് പൊതുവായി പറയുന്ന പേരാണ് അനാഫോറാ. ആരാധനാക്രമവുമായി ബന്ധപ്പെടുത്തിപ്പറയുമ്പോൾ ഈ പദത്തിന് കൊണ്ടുവരിക, സമർപ്പിക്കുക, കാഴ്ചയണയ്ക്കുക എന്നൊക്കെയാണ് അർത്ഥം. അനാഫോറ എന്ന പേര് സമാധാനചുംബനത്തിന് മുമ്പുള്ള പ്രാർത്ഥന മുതൽ കുർബാനയുടെ അവസാനത്തെ ആശീർവാദം വരെയുള്ള ഭാഗത്തിന് മുഴുവനും കൂടി പറയുന്നതാണ്.

പട്ടക്കാരൻ പദവിയിൽ കയറുന്നതിന് മുമ്പായി ശുശ്രൂഷകൻ *സ്തൗമെൻകാലോസ്* എന്നും ജനങ്ങൾ *കുറിയേലായിസോൻ* എന്നും പറയുന്നു. ശുശ്രൂഷകൻ ഇത് പ്രഖ്യാപിക്കുമ്പോൾ വി. കുർബാനയുടെ ഏറ്റവും ഗൗരവമായ ഭാഗത്തേക്ക് പ്രവേശിക്കുന്നു എന്നതിന്റെ അറിയിപ്പാണ്. ആകയാൽ ഉദാസീനത കൂടാതെ ഭയത്തോടും ഭക്തിയോടും ശ്രദ്ധയോടും കൂടെ നില്ക്കണം എന്ന് ഓർപ്പിക്കുന്നു. അപ്പോൾ ജനം ഈ വിശുദ്ധവും സ്വർഗീയവുമായ ആരാധനയ്ക്ക് ഭയഭക്തിയോടെ സംബന്ധിപ്പാൻ തക്കവണ്ണം ഞങ്ങളെ യോഗ്യരാക്കുവാൻ ദൈവത്തിന്റെ കരുണ ആവശ്യപ്പെടുന്നതിനായി *കർത്താവെ കരുണ ചെയ്യണമേ* എന്ന് അപേക്ഷിക്കുന്നു.

അനന്തരം പട്ടക്കാരൻ വി. ത്രോണോസിന്റെ പദവിമേൽ കയറിനിന്നുകൊണ്ട് തുടർന്നുള്ള പ്രാർത്ഥനകൾ നടത്തുന്നു. പദവി മേൽ കയറുന്നത് വി. കുർബാന സ്ഥാപിക്കുവാൻ സെഹിയോൻ മാളികയിലേക്ക് കർത്താവ് പ്രവേശിച്ചതിനെ സൂചിപ്പിക്കുന്നു. കൊലോസ്യർ 3:1–ൽ പറയുന്നതുപോലെ (ക്രിസ്തുവിനോടുകൂടി ഉയിർപ്പിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് നിങ്ങൾ ഉന്നതത്തിലെ കാര്യങ്ങൾ അന്വേഷിക്കുക) ഭൗതികലോക സംബന്ധമായ സകലത്തിൽ നിന്നും ഉയർന്ന് ദൈവത്തിന്റെ വലത്തുഭാഗത്തു മശിഹാതമ്പുരാൻ ഇരിക്കുന്ന ഉയരങ്ങളിൽ തന്നെയുള്ള കാര്യങ്ങൾ ചിന്തിക്കുന്നുവെന്നും സൂചിപ്പിക്കുന്നു. അനന്തരം കർത്താവ് നൽകിയ സമാധാനം പ്രാപിക്കുവാൻ അപേക്ഷിക്കുന്നു. മാർ യോഹന്നാൻ ഏവൻഗേലിസ്തായുടെ തക്സായിൽ സമാധാനത്തിന് മുമ്പുള്ള പ്രാർത്ഥന ശ്രദ്ധേയമാണ്: “ബലവാനായ ദൈവമേ നീ സത്യസ്നേഹവും പരാജയപ്പെടാത്ത

ശാന്തിയും, ഉറപ്പുള്ള പ്രത്യാശയുമാകുന്നു. ദൈവമായ കർത്താവേ, നിന്റെ ശ്രേഷ്ഠതയുടെ മുമ്പാകെ നിൽക്കുന്ന ഈ നിന്റെ ദാസീദാസന്മാർക്ക് സ്നേഹവും, സന്തോഷവും നിത്യമായ സമാധാനവും നൽകണമേ. നിർമ്മല ഹൃദയത്തോടും, ആത്മവിശുദ്ധിയോടും കൂടെ നിന്റെ പരിശുദ്ധ തിരുനാമത്തിന് പ്രസാദകരമായ പരിശുദ്ധ ചുംബനത്താൽ പരസ്പരം സമാധാനം കൊടുക്കുവാൻ ഞങ്ങളെ എല്ലാവരെയും യോഗ്യരാക്കണമേ."

ഈ സമാധാനചുംബനം നിത്യമായ സമാധാനത്തിന്റെയും നിഷ്കളങ്ക സ്നേഹത്തിന്റെയും പ്രതീകമായിരിക്കണം. ഈ ചുംബനം പരിശുദ്ധവും തിരുനാമത്തിന് പ്രസാദകരവും ആയിരിക്കണം.

തുടർന്ന് പട്ടക്കാരൻ 'നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ' എന്ന് ആശംസിക്കുന്നു; തുടർന്ന് സമാധാനം കൈമാറുന്നു. ജനം പ്രതിവാക്യമായി 'അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ' എന്നു പറയുന്നു. എല്ലാവരും തമ്മിൽതമ്മിൽ കൈകസ്തൂരി കൊടുക്കുന്നത് സകലരോടും നിരപ്പായതിന്റെ സൂചനയാണ്. വി. കുർബാന ആരംഭിക്കുന്നതിനുമുമ്പ് നിരപ്പിന്റെ അനുഭവം ആവശ്യമാണ്. സഹോദരനുമായി നിരപ്പായതിന്റെ ശേഷം വേണം വി. ആരാധനയിൽ പങ്കെടുക്കുവാൻ. കർത്താവ് ഇപ്രകാരം പറയുന്നു (മത്തായി. 5:23, 24). 'ആകയാൽ നിന്റെ വഴിപാട് യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സഹോദരന് നിന്റെ നേരെ വല്ലതും ഉണ്ടെന്ന് അവിടെവച്ച് ഓർമ്മവന്നാൽ നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽ വച്ചേച്ചു ഒന്നാമതു ചെന്നു സഹോദരനോടു നിരന്നുകൊൾക. പിന്നെ വന്നു നിന്റെ വഴിപാട് കഴിക്ക.' അതുപോലെ (യോഹ. 13:34), (1 കോരി 13:1–3), (1 യോഹ. 4:20), (1 കോരി. 16:20) എന്നിവിടങ്ങളിൽ സ്നേഹത്തെക്കുറിച്ച് പ്രത്യേകം പ്രതിപാദിക്കുന്നു.

കർത്താവ് തന്റെ ശിഷ്യന്മാർക്ക് സമാധാനം അരുളിച്ചെയ്തതുപോലെ കർത്താവിന്റെ സ്ഥാനത്ത് നിന്നുകൊണ്ട് ജനത്തിന് പുരോഹിതൻ സമാധാനം ആശംസിക്കുന്നു. അതിനുശേഷം ദൈവം നമ്മോട് നിരപ്പായി ആ നിരപ്പ് നാം മറ്റുള്ളവരിലേക്ക് വ്യാപിപ്പിക്കണം എന്ന അർത്ഥത്തിൽ പട്ടക്കാരനും ശുശ്രൂഷകനും ആദ്യം ത്രോണോസു മുത്തി സമാധാനം പ്രാപിച്ച ശേഷമാണ് മറ്റുള്ളവർക്കു കൊടുക്കുന്നത്. സഭയുടെ പ്രതീകമായ ധൂപക്കുറ്റിയും സമാധാനത്തിന്റെ പ്രതീകമായ കൂപ്പുകൈകളും ഒരുമിച്ച് ചേർത്തുപിടിച്ചാണ് ദൈവികമായ ഈ സമാധാനം വ്യാപരിപ്പിക്കുന്നത്.

ആദിമകാലത്ത് വിശ്വാസികൾ തമ്മിൽ ചുംബനം നടത്തിയിരുന്നു. എന്നാൽ അതിൽ ചില ദുഷിപ്പുകൾ വന്നതിനാലാണ് ഇപ്പോൾ കൈകസ്തൂരി നടപ്പിലാക്കിയിരിക്കുന്നത്. ഈ സമാധാനചുംബനത്തെപ്പറ്റി 'വി. കുർബാന ഒരു ധ്യാനാത്മക പഠനം' എന്ന പുസ്തകത്തിൽ ബിഷപ്പ് എച്ച്.



പെക്കൻഹാം വാൾഷ് പറയുന്നത് ഇപ്രകാരമാണ്: 'ധൂപകലശം, ഇരുകരങ്ങൾ എന്നിവയാൽ നിങ്ങൾ നിവർത്തിക്കുന്ന അർത്ഥപുഷ്ടവും അതിമനോഹരവുമായ ഈ ആചാരം എവിടെനിന്ന് ഉത്ഭവിച്ചു എന്ന് എനിക്ക് അറിവില്ല. എന്റെ അറിവിൽ പെട്ടിടത്തോളം ഇത് ക്രൈസ്തവലോകത്തിൽ അതുല്യമാണെന്ന് മാത്രമല്ല പ്രചാരത്തിലുള്ള വിവിധാചാരരീതികളിൽ എന്റെ അഭിപ്രായപ്രകാരം ഏറ്റവും ഉത്തമവുമാണ്.'

വി. കുർബാനയിലെ രണ്ടാമത്തെ അടിസ്ഥാനഭാവം (വാഴ്ത്തുക) എന്നത് നടക്കുന്നത് തുടർന്നുള്ള ഭാഗങ്ങളിലാണ്. നിരപ്പാകലിന്റെ ശുശ്രൂഷയ്ക്കു ശേഷം ശുശ്രൂഷകന്റെ ഉദ്ബോധനം മൂലം ദൈവത്തിൽ നിന്നുള്ള അനുഗ്രഹങ്ങൾ ലഭിക്കുന്നതിനായി തലകുനിച്ച് നിന്ന് ധ്യാനിക്കുന്നു. പുരോഹിതൻ പ്രത്യേകം പ്രാർത്ഥന നടത്തുകയും പ്രാർത്ഥനയുടെ അവസാനം വരെ ജനം തലകുനിച്ച് നിൽക്കുകയും ചെയ്യുന്നു.

## വിനീത സമാപനപ്രാർത്ഥന

അടുത്തതായി 'വഴിതെറ്റിപ്പോയ ആടുകളെ തിരികെ കൊണ്ടുവരുവാനായി സ്വപുത്രനെ ലോകത്തിലേക്ക് അയച്ച പിതാവാം ദൈവമേ....' (മാർ യാക്കോബിന്റെ തക്സ) എന്നു തുടങ്ങുന്ന പ്രാർത്ഥന ചൊല്ലുന്നു. വി. കുർബാനയുടെ പരസ്യമായ ഒരുക്കത്തിന്റെ പ്രാർത്ഥനകളിൽ അവസാനപ്രാർത്ഥനയാണിത്. ഈ രക്ഷാകര കൂദാശ ഞങ്ങൾക്ക് ശിക്ഷാവിധിക്കായി തീരാതിരിക്കുവാൻ വേണ്ടി അവിടുത്തെ കരുണയിൽ ഞങ്ങൾ ആശ്രയിക്കുന്നു എന്ന് പ്രാർത്ഥിക്കുന്നു. ചുങ്കക്കാരനെപ്പോലെ പരിപൂർണ്ണമായി ദൈവത്തിന് സമർപ്പിച്ചുകൊണ്ട് ഉള്ള പ്രാർത്ഥനയാണിത്.

## ശോശപ്പാ ആഘോഷം

പന്ത്രണ്ടു ഇസ്രായേൽ ഗോത്രങ്ങൾക്ക് വെള്ളം ഒഴുക്കികൊടുത്ത നീരുറവയെ ആവരണം ചെയ്തിരുന്ന തീക്കൽപാറയേയും കർത്താവിന്റെ കബറിങ്കൽ വച്ച കല്ലിനെയും ശോശപ്പാ സൂചിപ്പിക്കുന്നു (യാക്കോബിന്റെ തക്സ). വളരെ രഹസ്യാത്മകവും അതിഗൗരവവുമായ ഓർമ്മകളുടെ ആരാധനാസമയമാണിത്. സകലർക്കും വേണ്ടിയുള്ള ഈ ജീവനുള്ള ബലിയെ പിതാവായ ദൈവത്തിന് നിരപ്പിലും സമാധാനത്തിലും അണയ്ക്കുന്ന ഈ സമയത്തിന്റെ ഗൗരവം ശുശ്രൂഷകൻ തന്റെ ഉദ്ബോധനത്തിലൂടെ അറിയിക്കുന്നു.

ശോശപ്പാ ആഘോഷിച്ച് എടുത്തുമാറ്റുന്നത് കർത്താവിന്റെ മറുരൂപ സമയത്ത് സ്വർഗം തുറക്കപ്പെട്ടതിനെയും, തന്റെ പരസ്യശുശ്രൂഷ മൂലം ന്യായപ്രമാണ യവനിക പൂർണ്ണമായി നീക്കപ്പെട്ടതിനെയും (യെശയ്യ 25:7, 2 കോരി. 3:14) സൂചിപ്പിക്കുന്നു. തുടർച്ചയായി മൂന്ന് പ്രാവശ്യം ശോശപ്പാ

ആഘോഷിക്കുന്നത് വി. പത്രോസിനുണ്ടായ ദർശനത്തെയാണ് അനുസ്മരിക്കുന്നത് (അപ്പോ. പ്രവൃത്തി 10:11-16). ഒരു തുപ്പെട്ടിയിൽ സ്വർഗ്ഗത്തിൽ നിന്ന് സർവ്വജീവജാലങ്ങളെയും മൂന്നു പ്രാവശ്യം ഇറക്കുകയും തിരികെ സ്വീകരിക്കുകയും ചെയ്ത ഈ ദർശനം മൂലം ഇസ്രായേൽ മാത്രമല്ല എല്ലാ ജാതികളും മിശിഹായിൽ രക്ഷിക്കപ്പെടും എന്ന് പത്രോസിന് വെളിപ്പെടുത്തപ്പെട്ടു. ആകയാൽ വി. രഹസ്യങ്ങളുടെ കൃപാവരം ക്രിസ്തുവിൽ വിശ്വസിക്കുന്ന ജാതികൾക്കും മോചനത്തിനായ് നൽകപ്പെട്ടിരിക്കുന്നു എന്നു കാണിക്കുവാനാണ് ശോശപ്പാ ഉയർത്തുകയും താഴ്ത്തുകയും ചെയ്യുന്നത്.

ശോശപ്പാ ആഘോഷസമയത്ത് സ്വർഗ്ഗം തുറക്കപ്പെടുകയും അശരീരികളായ സ്വർഗ്ഗീയസൈന്യങ്ങളും പരേതരായ വിശ്വാസികളും നമ്മോടൊന്നിച്ച് വി. കുർബാനയിൽ സംബന്ധിക്കുകയും ചെയ്യുന്നു എന്ന് മറുവഹ്സാകളുടെയും കിലുക്കുമണികളുടെയും ശബ്ദം നമ്മെ ഓർമ്മപ്പെടുത്തുന്നു.

ഇതുവരെയുള്ള ശുശ്രൂഷകളിൽ കർത്താവിന്റെ ജനനം മുതൽ പരസ്യശുശ്രൂഷ വരെയുള്ള കാര്യങ്ങളാണ് അനുസ്മരിച്ചത്. ഇനിയുള്ള ശുശ്രൂഷകൾ ബലിപീഠത്തെ കേന്ദ്രീകരിച്ചുകൊണ്ടാണ് നടത്തുന്നത്. വി. കുർബാന സ്ഥാപനം, പരിശുദ്ധാത്മാവിന്റെ ആവാസം മുതലായവ ബലിപീഠവും അപ്പവീഞ്ഞുകളും കേന്ദ്രീകരിച്ചാണ്. തന്മൂലം കാസാപീലാസകളിൽ നിന്ന് ശോശപ്പാ ഉയർത്തിമാറ്റേണ്ടത് ആവശ്യവുമാണ്. നമ്മുടെ കർത്താവ് പരസ്യമായി അറിയപ്പെടാതെ പ്രാർത്ഥനയിലും ഉപവാസത്തിലും തന്റെ പരസ്യശുശ്രൂഷയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്ത് താൻ തന്നെ ലോകത്തിന് വെളിപ്പെട്ടതിന്റെ ഓർമ്മശുശ്രൂഷ കൂടിയാണിത്.

### ആദ്യ റൂശ്മാ

*പിതാവാം ദൈവത്തിന്റെ സ്നേഹവും....* എന്ന ഈ ആശീർവാദം ശ്ലൈഹികവാഴ്വ് എന്നറിയപ്പെടുന്നു. ത്രിത്വനാമത്തിലാണ് ഈ ആശീർവാദം നൽകുന്നത്. 2 കോരി. 13:14 വാക്യത്തിൽ ഈ ആശീർവാദം നമുക്ക് കാണുവാൻ സാധിക്കും. സ്വർഗ്ഗം തുറക്കപ്പെട്ടതിനാൽ ത്രിത്വത്തിന്റെ മഹത്വമേറിയ ആശീർവാദം ലഭിക്കുന്നു. ആത്മീയ ചിന്തയുണർത്തി ആത്മചൈതന്യം ഉൾക്കൊണ്ട് തുടർന്നുള്ള ആരാധനയിൽ സംബന്ധിക്കുവാൻ നമ്മെ ഉദ്ബോധിപ്പിക്കുകയാണ് പട്ടക്കാരൻ ചെയ്യുന്നത്.

തുടർന്ന് മനസുകളും ചിന്തകളും ഹൃദയങ്ങളും ദൈവത്തിലേക്ക് ഉയർത്തുവാൻ പട്ടക്കാരൻ ഉദ്ബോധിപ്പിക്കുന്നു. ഇതുവരെയുള്ള ഉദ്ബോധനങ്ങൾ എല്ലാം ശുശ്രൂഷകർ ആണ് നടത്തിയിരുന്നത്. എന്നാൽ ഇനിയുള്ള



ഭാഗങ്ങൾ അതിശ്രേഷ്ഠവും അതിഗൗരവവുമായ സമയമാണ്. സ്വർഗ്ഗീയ സേനകൾ പോലും പരിഭ്രമത്തോടും ഭക്തിയോടുംകൂടി സംബന്ധിക്കുന്ന ഭാഗമാണിത്. അതുകൊണ്ടാണ് പട്ടക്കാരൻ തന്നെ ഉദ്ബോധനം നൽകുന്നത്.

അനന്തരം പട്ടക്കാരൻ വി. കുർബാനമേൽ കൈകൾ ആഘോഷിക്കുന്നു. തന്റെ രണ്ട് കൈകളും ഉയർത്തി പ്രാവിന്റെ ചിറകുകൾ പോലെ ചലിപ്പിച്ചുകൊണ്ട് സ്വർഗ്ഗീയസ്തുതി ആഘോഷം നടത്തുന്നു. പട്ടക്കാരൻ, പരിശുദ്ധൻ എന്നു തുടങ്ങുന്ന സ്തുതി ശബ്ദത്തോടെ രഹസ്യപ്രാർത്ഥന നടത്തുന്നു (വെളി. 4:8). ആ സമയം ജനങ്ങൾ 'തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും....' എന്നു തുടങ്ങുന്ന പ്രതിവചനപ്രാർത്ഥന നടത്തുന്നു. യെശയ്യാവ് പ്രവാചകന് ഉണ്ടായ ദർശനത്തിൽ കണ്ട സ്രോപ്പേന്മാരുടെ സ്തുതിയും (യെശയ്യ 6:3) ഊശാന നാളിലെ പൈതങ്ങളുടെ സ്തുതിയുടെയും (ലൂക്കോസ് 19:38, സങ്കീർത്തനം 118:26) സമ്മേളനമായ ഒരു പ്രാർത്ഥനയാണിത്.

### വി. കുർബാന സ്ഥാപനം (വി. രഹസ്യങ്ങളുടെ പ്രതിഷ്ഠ)

പുരോഹിതൻ തിരുവചനങ്ങളെ ഉദ്ധരിച്ചുകൊണ്ട് അപ്പവീഞ്ഞുകൾ വാഴ്ത്തുന്നു. സെഹിയോൻ മാളികയിൽ വച്ച് അപ്പവീഞ്ഞുകൾ എടുത്തു വാഴ്ത്തി ശുദ്ധീകരിച്ച് തന്റെ തിരുശരീരരക്തങ്ങളായി നൽകിയതുപോലെ ഇവിടെ പുരോഹിതൻ ക്രിസ്തുവിന്റെ സ്ഥാനത്ത് നിന്നുകൊണ്ട് അപ്പവീഞ്ഞുകൾ വാഴ്ത്തുകവഴി ആ കഴിഞ്ഞകാലസംഭവം ഇവിടെ യാഥാർത്ഥ്യവത്കരിക്കപ്പെടുകയാണ്. 'ബാറേക് ഉ കാദേശ്' എന്ന് പറഞ്ഞുകൊണ്ട് വാഴ്ത്തുന്ന ഈ പ്രക്രിയയിൽ പ്രതീകാത്മക അർത്ഥങ്ങൾ നൽകിയിരിക്കുന്നു. തൃക്കൈയ്യിൽ അപ്പമെടുത്തു എന്നത് യേശുക്രിസ്തു കന്യകയിൽ നിന്നു ജഡമെടുത്തു എന്ന് പ്രഖ്യാപിക്കുകയാണ്. സ്തോത്രം ചെയ്യുന്നത് പിതാവാം ദൈവത്തിന്റെ ഇച്ഛയോടുള്ള യോജിപ്പായി കരുതുന്നു. മുറിക്കുകവഴി തന്റെ കഷ്ടാനുഭവം, ക്രൂശാരോഹണം എന്നിവ നമ്മെ ഓർമ്മപ്പെടുത്തുന്നു. അപ്പം വാഴ്ത്തിയതിന് ശേഷം വീഞ്ഞു വാഴ്ത്തുന്നു. കാസാ വാഴ്ത്തുന്ന സമയത്തെ പ്രാർത്ഥനയിൽ 'നിങ്ങൾക്കു വേണ്ടിയും അനേകർക്ക് വേണ്ടിയും' എന്നാണ് പറയുന്നത്. വി. കുർബാനസ്ഥാപനത്തിൽ, ശിഷ്യന്മാർക്കായി മാത്രമല്ല, തന്നിൽ വിശ്വസിക്കുന്ന എല്ലാവർക്കും വേണ്ടിയുള്ളതാണ് ഈ തിരുശരീരരക്തങ്ങൾ എന്ന് ശിഷ്യന്മാരെ ഓർമ്മപ്പെടുത്തിയതിനെ ഓർക്കുന്നു.

വീഞ്ഞും വെള്ളവും ചേർത്ത് ഉണ്ടാക്കിയ കാസാ പുതിയനിയമത്തിലെ ഉടമ്പടിയാണ്. കർത്താവിന്റെ വിലാവിൽ നിന്ന് ഒഴുകിയ രക്തവും വെള്ളവും ഇതിൽ ദൃഷ്ടാന്തപ്പെടുന്നു.

അപ്പം വാഴ്ത്തലിന്റെയും വീഞ്ഞു വാഴ്ത്തലിന്റെയും പ്രാർത്ഥനയിൽ ഈ ശരീരരക്തങ്ങൾ എന്തിനുവേണ്ടിയുള്ളതാണ് എന്ന് പ്രത്യേകം പറയുന്നു. ഒന്നാമത് പാപമോചനത്തിന്, രണ്ടാമതായി നിത്യജീവനുവേണ്ടി. കാസാപീലാസകൾ വേർതിരിച്ച് വാഴ്ത്തുന്നതിലൂടെ കർത്താവിന്റെ ക്രൂശുമരണം എന്ന ബലി പ്രതീകാത്മകമായി പ്രഖ്യാപിക്കുന്നു (ലേവി 1. ഹോമബലി).

### അനുസ്മരണ പ്രഖ്യാപനം

ഈ പ്രഖ്യാപനത്തിൽ കർത്താവിന്റെ മരണം, ഉയിർത്തെഴുന്നേൽപ്പ്, രണ്ടാമത്തെ വരവ് എന്നിവ അനുസ്മരിച്ച് അവയെ വർത്തമാനകാലാനുഭവമാക്കുന്നു. ഇത് ഒരു വിശ്വാസപ്രഖ്യാപനവുമാണ്.

കർത്താവിന്റെ രണ്ടാമത്തെ വരവിനെ അനുസ്മരിച്ചുകൊണ്ട് പട്ടക്കാരൻ തർവ്വോദോയും (സ്പൂൺ) ശ്മുത്തോയും (കുഷ്യൻ) ഉയർത്തിക്കാണിക്കുന്നു.

പട്ടക്കാരന്റെ തുടർന്നുള്ള പ്രാർത്ഥന കർത്താവിന്റെ രക്ഷണ്യപ്രവർത്തനങ്ങളുടെ അനുസ്മരണമാണ്. കൂടാതെ പാപമോചനത്തിന് വേണ്ടി പ്രാർത്ഥിക്കുന്നു. ജനങ്ങൾ സർവ്വശക്തിയുള്ള പിതാവാം ദൈവമേ ഞങ്ങളുടെമേൽ കരുണ ചെയ്യണമേ.... എന്ന് ദൈവകരുണക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

### പരിശുദ്ധാത്മ വിളിയും ആവസിപ്പും

പരിശുദ്ധാത്മാവിന്റെ ആവാസത്തിനായുള്ള പ്രാർത്ഥനയാണ് തുടർന്ന് നടക്കുന്നത്. പരിശുദ്ധാത്മാവിന്റെ വ്യാപാരത്തിനായി പ്രത്യേകം പ്രാർത്ഥിക്കുന്നത് ഓർത്തഡോക്സ് സഭയുടെ പ്രത്യേകതയാണ്. ജീവനുള്ള പ. റൂഹാ പ്രതാപത്തോടുകൂടി ഇറങ്ങി വി. കുർബാനയെ ശുദ്ധീകരിക്കുന്ന ഈ സമയത്തിന്റെ പ്രാധാന്യം ശുശ്രൂഷകൻ വിശ്വാസികളെ അനുസ്മരിപ്പിക്കുന്ന ഈ സന്ദർഭത്തിൽ പട്ടക്കാരൻ രഹസ്യപ്രാർത്ഥന നടത്തുന്നതിപ്രകാരമാണ്: "ജീവനുള്ളവനും, പരിശുദ്ധനും, ജീവൻ നൽകുന്നവനും, സകലത്തെയും ശുദ്ധീകരിക്കുന്നവനും, വിശുദ്ധത നൽകുന്നവനും, ദീർഘദർശിമാർ വഴിയായി സംസാരിച്ചവനും, ശ്ലീഹന്മാരെയും സഹദേന്മാരെയും കിരീടം ധരിപ്പിച്ചവനും ആയ വിശുദ്ധാത്മാവിനെ എന്റെ മേലും അയക്കേണമേ. ഈ രഹസ്യങ്ങളുടെ മേൽ അവൻ ആവസിച്ച് ഇവയെ ശുദ്ധീകരിക്കുകയും ചെയ്യുമാറാകണമേ" (മാർ യോഹന്നാൻ ഏവൻഗേലീസ്തായുടെ ക്രമം).

എന്തായാലും പരിശുദ്ധാത്മാവ് വി. കുർബാനമേൽ മാത്രമല്ല ഇതിൽ സംബന്ധിക്കുന്ന എല്ലാവരിലും വന്ന് ആവസിക്കുവാനാണ് പ്രാർത്ഥിക്കുന്നത്. ശുശ്രൂഷക്കാരന്റെ ആഹ്വാനത്തിന് മറുപടിയായിട്ട് ജനം പറയുന്നതിൽ നിന്ന് (ഞങ്ങളെല്ലാവർക്കും സമാധാനവും ഞങ്ങളെല്ലാവർക്കും സംപ്രീതിയും ഉണ്ടായിരിക്കട്ടെ) മനസ്സിലാകുന്നത് അപ്പവീഞ്ഞുകളിന്മേൽ മാത്രമല്ല നമ്മുടെ ഹൃദയങ്ങളിലും പ. റൂഹാ പ്രവർത്തിക്കുന്നു എന്നാണ്.



പട്ടക്കാരൻ കൈകൾ പ്രാവിന്റെ ആകൃതിയിൽ ചലിപ്പിച്ചുകൊണ്ടാണ് ഈ പ്രാർത്ഥന നടത്തുന്നത്. കർത്താവിന്റെ മാമോദീസാ സമയത്ത് പരിശുദ്ധ റൂഹാ പ്രാവിന്റെ രൂപത്തിൽ അവന്റെമേൽ വന്നു എന്ന് വേദപുസ്തകം സാക്ഷിക്കുന്നു (മത്താ. 3:16). പരിശുദ്ധാത്മാവ് വചനത്താൽ വി. കന്യകമറിയാമിന്റെ ഗർഭത്തിൽ ഇറങ്ങി വസിച്ച് യേശുവിന്റെ ശരീരം രൂപപ്പെടുത്തിയതുപോലെ വി. ത്രോണോസിലെ അപ്പവീഞ്ഞുകളിന്മേൽ ഇറങ്ങി വസിച്ച് അതിനെ യേശുവിന്റെ ശരീരവും രക്തവുമാക്കി രൂപാന്തരപ്പെടുത്തുന്നു.

ഇതേത്തുടർന്ന് കർത്താവേ എന്നോടുത്തരമരുളിച്ചെയ്യണമേ എന്ന പ്രാർത്ഥന മൂന്ന് പ്രാവശ്യം ആവർത്തിക്കുന്നു. അതിന് മറുപടി പ്രാർത്ഥനയായിട്ട് കർത്താവേ കരുണ ചെയ്യണമേ (കുറിയേലായിസോൻ) എന്ന് ജനങ്ങൾ മൂന്ന് പ്രാവശ്യം പ്രാർത്ഥിക്കുന്നു. പരിശുദ്ധ റൂഹായെ അയച്ച് ഉത്തരമരുളിച്ചെയ്യണമേ എന്നു പട്ടക്കാരനും, പരിശുദ്ധ റൂഹായെ അയച്ച് കരുണ ചെയ്യണമേ എന്ന് ജനങ്ങളും പ്രാർത്ഥിക്കുന്നു.

ഈ പ്രാർത്ഥന വ്യാഖ്യാനിക്കുന്നത് കർമ്മേൽ പർവ്വതത്തിൽ വച്ച് ഏലിയാ ദീർഘദർശി 'യഹോവേ എനിക്കുത്തരമരുളണമേ' എന്നു പ്രാർത്ഥിച്ചപ്പോൾ സ്വർഗത്തിൽ നിന്ന് അഗ്നി ഇറങ്ങി ഹോമയാഗത്തെ ദഹിപ്പിച്ചതുപോലെ (1 രാജാ. 18:37, 38) പട്ടക്കാരൻ മൂന്നു പ്രാവശ്യം വിളിച്ചപേക്ഷിക്കുമ്പോൾ പ. റൂഹായാകുന്ന ദൈവീകാഗ്നി അപ്പവീഞ്ഞുകളിന്മേൽ ഇറങ്ങി ആവസിച്ച് അത് കർത്താവിന്റെ തിരുശരീരരക്തങ്ങളാക്കി തീർക്കുന്നു എന്നാകുന്നു.

തുടർന്ന് പട്ടക്കാരൻ പരിശുദ്ധാത്മ ആവാസത്തിന്റെ പ്രതീകമായി വലതുകരം അപ്പത്തിന്മേലും വീഞ്ഞിന്മേലും ആവസിപ്പിച്ചുകൊണ്ട് അപ്പവീഞ്ഞുകൾ നമ്മുടെ ദൈവമായ കർത്താവിന്റെ ജീവൻ നൽകുന്ന, രക്ഷാകരമായ ശരീരവും രക്തവുമാക്കി രൂപാന്തരപ്പെടുത്തുവാൻ പ്രാർത്ഥിക്കുന്നു. പരിശുദ്ധാത്മാഹ്വാന വചനങ്ങളുടെ സമാപനത്തിൽ ജനം ആമ്മേൻ (അങ്ങനെ തന്നെ) എന്നു പറയുന്നു.

### മദ്ധ്യസ്ഥ പ്രാർത്ഥന (തുബ്ദേൻ)

വി. കുർബാനയുടെ മൂന്നാംഭാഗം ഇവിടെ തുടങ്ങുന്നു. തുബ്ദേൻ എന്ന വാക്കിന്റെ അർത്ഥം 'എന്നാൽ വീണ്ടും' എന്നാണ്. തുബ്ദേൻ എന്ന

വാക്കോടെയാണ് മദ്ധ്യസ്ഥ പ്രാർത്ഥനകൾ ആരംഭിക്കുന്നത്. അതുകൊണ്ടാണ് ഇതിന് തുബ്ദേൻ എന്ന പേര് വന്നത്. എന്നാൽ ഇതിന്റെ ശരിയായ പേര് ദിയപ്തുക്കെ എന്നാണ്. വി. കുർബാനയിൽ പേരുകൾ രണ്ട് പലകകളിൽ എഴുതിയാണ് വായിച്ചിരുന്നത്. തന്മൂലമാണ് ഈ പേര് ലഭിച്ചത്. ആറ് ഭാഗങ്ങളായി തിരിച്ചിരിക്കുന്ന ഈ മദ്ധ്യസ്ഥപ്രാർത്ഥനകളിൽ ആദ്യത്തെ മൂന്നെണ്ണം ജീവനോടെ ഇരിക്കുന്നവർക്ക് വേണ്ടിയും 3 എണ്ണം വാങ്ങിപ്പോയവർക്കു വേണ്ടിയുമാണ്. ശെമ്മാശൻ (ശുശ്രൂഷകൻ) ഒരു പ്രാർത്ഥന ചൊല്ലുമ്പോൾ അതേ വിഷയത്തെപ്പറ്റി പട്ടക്കാരൻ രഹസ്യമായി പ്രാർത്ഥന ചൊല്ലുന്നു (ഗ്ഹാന്താകൾ). ശെമ്മാശൻ പ്രാർത്ഥന ചൊല്ലി കഴിയുമ്പോൾ ജനത്തിന്റെ 'കുറിയേലായിസോൻ' എന്ന പ്രതിവാക്യത്തിന് ശേഷം പട്ടക്കാരൻ അതേവിഷയത്തെക്കുറിച്ച് തന്നെ പരസ്യമായി ഒരു പ്രാർത്ഥനയും നടത്തുന്നു (പ്ശാത്താകൾ). അപ്രകാരം ആകെ 18 മദ്ധ്യസ്ഥ പ്രാർത്ഥനകൾ നടത്തുന്നു. ഈ പ്രാർത്ഥനകൾ ഉറഹായിലെ മാർ യാക്കോബ് വിപുലീകരിച്ചതാണ്.

ഒന്നാം തുബ്ദേൻ ജീവനോടെ ഇരിക്കുന്ന ആത്മീയ പിതാക്കന്മാർക്ക് വേണ്ടിയുള്ള പ്രാർത്ഥനകൾ ആണ്. ഇതിൽ ആദ്യം അന്ത്യോഖ്യാ പാത്രിയർക്കീസായ മാർ ഇഗ്നാത്തിയോസിനെയും രണ്ടാമത് കിഴക്കിന്റെ കാതോലിക്കാ എന്ന സ്ഥാനത്ത് മലങ്കരയുടെ കാതോലിക്കാ ആയ മാർ ബസേലിയോസിനെയും മൂന്നാമത് യറുശലേം പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസിനെയും പിന്നീട് അതാത് ഭദ്രാസന മെത്രാപ്പോലീത്തായെയും, ഏതെങ്കിലും മെത്രാപ്പോലീത്താ സന്നിഹിതനെങ്കിൽ അദ്ദേഹത്തിന്റെയും ശേഷം സകല മെത്രാപ്പോലീത്തന്മാരെയും സകല വൈദികഗണം മുഴുവനേയും ഓർക്കുന്നു.

രണ്ടാം തുബ്ദേനിൽ കഠിനപരീക്ഷയിൽ അകപ്പെട്ടിരിക്കുന്ന ക്രിസ്തീയ സഹോദരങ്ങളെ എല്ലാവരെയും, പ്രത്യേകിച്ച് അന്ന് ഓർക്കുവാൻ ആവശ്യപ്പെട്ടിട്ടുള്ളവർക്കും വേണ്ടി പ്രാർത്ഥിക്കുന്നു. പട്ടക്കാരന്റെ പരസ്യമായ പ്രാർത്ഥനയിൽ ജാതിമതഭേദമെന്യേ എല്ലാവർക്കുംവേണ്ടി പ്രാർത്ഥിക്കുന്നു. ഉദാ: 'കർത്താവേ പീഡിതരേയും ക്ലേശിതരെയും പ്രയാസപ്പെടുന്നവരെയും ദുഃഖിതരെയും ദരിദ്രരെയും അഗതികളെയും പരദേശികളെയും അടിമകളെയും വിധവകളെയും അനാഥരെയും നീ സംരക്ഷിച്ചു പുലർത്തണമേ' (മാർ ഈവാനിയോസിന്റെ ക്രമം).

മൂന്നാം തുബ്ദേനിൽ രാജാക്കന്മാരേയും സകല ഭരണകർത്താക്കളെയും ഓർത്തു പ്രാർത്ഥിക്കുന്നു. 1 തിമോ. 2:1, 2 വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നതുപോലെ സകല ഭരണകർത്താക്കൾക്കു വേണ്ടി പ്രാർത്ഥിക്കേണ്ടത് നമ്മുടെ കടമയാണ്.



നാലാം തുബ്ദേനിൽ ദൈവമാതാവിനെയും, സകല വാങ്ങിപ്പോയ പരിശുദ്ധന്മാരേയും, നിബിയന്മാർ, ശ്ലീഹന്മാർ, സഹദേന്മാർ, മൗദ്യാനന്മാർ, യോഹന്നാൻ മാംദാന, സ്തേഫാനോസ് സഹദ, പത്രോസ്, പൗലോസ്, തോമ്മാ ശ്ലീഹന്മാർ, ഏവൻഗേലിയസ്ഥന്മാർ തുടങ്ങിയ എല്ലാ പരിശുദ്ധന്മാരെയും ഓർത്ത് പ്രാർത്ഥിക്കുകയും അവരുടെ പ്രാർത്ഥന ആവശ്യപ്പെടുകയും ചെയ്യുന്നു.

അഞ്ചാം തുബ്ദേനിൽ അപ്പോസ്തോലിക കാലഘട്ടത്തിലെ പിതാക്കന്മാരെയും നിഖ്യാ തുടങ്ങിയ മൂന്ന് പൊതുസുന്നഹദോസുകളെയും സഭയെ കാലാകാലങ്ങളിൽ വിശ്വാസത്തിൽ ഉറപ്പിച്ചുനിർത്തിയിട്ടുള്ള പിതാക്കന്മാരെയും, പണ്ഡിതരായ മല്പാന്മാരെയും സഭയിലെ പരിശുദ്ധന്മാരെയും ഓർക്കുന്നു. ഇപ്പോൾ മലങ്കരയിൽ ഉപയോഗിക്കുന്ന തുബ്ദേനിൽ 26 പിതാക്കന്മാരെ ഓർക്കുന്നു. ഈ തുബ്ദേന് വിവിധ പാഠാന്തരങ്ങളുണ്ട്.

ആറാം തുബ്ദേനിൽ ലോകത്തിൽ നിന്ന് വാങ്ങിപ്പോയിരിക്കുന്ന വിശ്വാസികളായ സകല നിദ്ര പ്രാപിച്ചവരെയും ഓർത്ത് അവരുടെ പാപമോചനത്തിനും ആശ്വാസത്തിനുമായി പ്രാർത്ഥിക്കുന്നു. അതിനുശേഷം സത്യവിശ്വാസത്തോടുകൂടി വാങ്ങിപ്പോയിരിക്കുന്ന സകലർക്കും ആശ്വാസം ലഭിക്കുവാൻ വേണ്ടി പ്രാർത്ഥിക്കുന്നു. ഇതിനുശേഷം ജീവനോടെ ശേഷിച്ചിരിക്കുന്നവരെ പാപങ്ങളിൽ നിന്ന് കാത്തുകൊള്ളുവാൻ പ്രാർത്ഥിക്കുന്നു. ഇതിന് പ്രതിവാക്യമായി ദൈവതിരുനാമത്തിന് മഹത്വം കൊടുത്തു ജനം പ്രാർത്ഥിക്കുന്നു.

**രണ്ടാമത്തെ റൂശ്മാ**

'നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ' എന്നാശംസിച്ചതിന് ശേഷമാണ് യേശുമശിഹായുടെ നാമത്തിൽ റൂശ്മ ചെയ്യുന്നത്. ആദ്യത്തെ റൂശ്മാ ത്രിത്വനാമത്തിലായിരുന്നു. "വലിയവനും നമ്മുടെ രക്ഷിതാവുമായ യേശുമശിഹാ...." എന്നു തുടങ്ങുന്ന ഈ ആശീർവാദം (1 കോരി. 16:23, ഗലാത്തി 6:12) എന്നീ വേദഭാഗത്തെ അടിസ്ഥാനമാക്കി രൂപപ്പെടുത്തിയതാണ്. ഖണ്ഡിപ്പിന്റെ ശുശ്രൂഷ ക്രിസ്തുവിന്റെ ക്രൂശുമരണവുമായി ബന്ധിപ്പിച്ച് വ്യാഖ്യാനിക്കുന്നതുകൊണ്ടാണ് ഈ ആശീർവാദം ക്രിസ്തുവിന്റെ നാമത്തിൽ ക്രമീകരിച്ചിരിക്കുന്നത്.

ഈ ആശീർവാദത്തിനുശേഷം തിരശീല ഇടുന്നു. തുടർന്ന് നടക്കുന്നത് ഖണ്ഡിപ്പിന്റെ ശുശ്രൂഷയാണ്. അതിൽ കർത്താവിന്റെ ക്രൂശുമരണം, കബറടക്കം, ഉയിർപ്പ് എന്നിവ സ്മരിക്കുന്നു. ഈ സംഭവങ്ങൾ നടന്നപ്പോൾ ഭൂമിയിൽ അന്ധകാരമായിരുന്നു. അതിനെ സൂചിപ്പിക്കുവാനാണ് മറയിടുന്നത്.

# 5

# ഖണ്ഡിപ്പിന്റെ ശുശ്രൂഷ

മദ്ധ്യസ്ഥ പ്രാർത്ഥനയെ തുടർന്നുള്ള ഭാഗങ്ങൾ വി. കുർബാന സ്വീക രണത്തിനുള്ള ഒരുക്കമാണ് എന്ന് പറയാം. അതിന്റെ ആദ്യപടിയാണ് ഖണ്ഡിപ്പിന്റെ ശുശ്രൂഷ. വി. കുർബാനയിലെ മൂന്നാമത്തെ അടിസ്ഥാന ഭാഗമായ (നുറുക്കുക) എന്ന കർമ്മം നടക്കുന്നത് ഖണ്ഡിപ്പിന്റെ ശുശ്രൂ ഷയിലാണ്. കുർബാനാനുഭവത്തിന്റെ ഒരുക്കമായി തിരുശരീരം മുറിക്കു കയും തിരുശരീരരക്തങ്ങൾ തമ്മിൽ സമ്മിശ്രണം നടത്തുകയും ചെയ്യു ന്നതാണ് ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ നടക്കുന്നത്. ഈ സമയത്തെ പ്രാർ ത്ഥനയിൽ ക്രിസ്തുവിന്റെ പീഡാനുഭവവും മരണവുമാണ് പ്രധാനമായും അനുസ്മരിക്കുന്നത്. അപ്പം ഖണ്ഡിക്കുന്നത് ലോകത്തിന്റെ സകല പാപ ത്തെയും വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് അറുക്കപ്പെട്ടതിന്റെ സൂച നയാണ്. പെസഹാകുഞ്ഞാടായ ക്രിസ്തുവിന്റെ ക്രൂശുമരണത്തിന്റെ പ്രതി ഷ്ഠയാണിത്.

ഖണ്ഡിപ്പിന്റെ ശുശ്രൂഷ ഇന്നത്തെ രീതിയിൽ സങ്കീർണ്ണമായിത്തീർ ന്നത് 12-ാം നൂറ്റാണ്ടിന് ശേഷമാണ്. അപ്പം മുറിക്കുക എന്നത് യഹൂദന്മാ രുടെ ഭക്ഷണരീതിയിലെ സുപ്രധാന ഘടകമായിരുന്നു. വി. കുർബാനയ്ക്ക് *അപ്പം നുറുക്കുക* എന്നാണല്ലോ പുതിയനിയമത്തിൽ പറയുന്നത്.

ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ മൂന്നു ഘടകങ്ങളുണ്ട്. വിഭജനം, മുദ്രണം, കലർത്തൽ. തിരുശരീരം മുറിക്കുന്ന കർമ്മം, തിരുരക്തം കൊണ്ട് തിരുശ രീരത്തിൽ കുരിശാകൃതിയിൽ മുദ്രയിടുന്നത്, തിരുശരീരം തിരുരക്ത ത്തിലും തിരുരക്തം തിരുശരീരത്തിലും കലർത്തുന്ന കർമ്മം.

അപ്പം എടുത്തു രണ്ട് ഭാഗമായി മുറിക്കുന്നതു വഴി വചനമായ ദൈവം സത്യമായി ജഡത്തിൽ കഷ്ടതയനുഭവിച്ചെന്നും, കുരിശിൽ ബലികഴി ക്കപ്പെട്ടെന്നും, മുറിക്കപ്പെട്ടെന്നും കാണിക്കുന്നു. പുരോഹിതൻ അപ്പം എടുത്ത് വീഞ്ഞിൽ മുക്കി അതുകൊണ്ട് അപ്പം റൂശ്മാ ചെയ്യുന്നത്, മശി ഹായുടെ തിരുവിലാവ് കുന്തത്താൽ കുത്തിത്തുളയ്ക്കപ്പെട്ടതിനെ സൂചി പ്പിക്കുന്നു. രക്തംകൊണ്ട് ശരീരത്തെ റൂശ്മാ ചെയ്യുമ്പോൾ ആത്മാവും ശരീരവും തമ്മിലുള്ള ഐക്യം സംജാതമാകുകയും വചനത്തിന്റെ ആത്മാവ് തന്റെ ശരീരത്തിൽ നിന്ന് വേർപ്പെട്ടശേഷം വീണ്ടും അതേ ശരീ രത്തോടു ചേരുകയും ചെയ്തുവെങ്കിലും തന്റെ ദൈവത്വം ആത്മാവിൽ നിന്നോ ശരീരത്തിൽ നിന്നോ വേർപിരിഞ്ഞില്ല, വേർപിരിയുകയുമില്ല എന്നു കാണിക്കുന്നു.



റൂശ്മാ ചെയ്തശേഷം പുരോഹിതൻ അപ്പത്തിന്റെ രണ്ട് ഭാഗങ്ങളും ഒന്നിച്ചുചേർത്തു വയ്ക്കുന്നു. ഇതിനുശേഷം അപ്പം ഉയർത്തുന്നു. ഈ സമയം കർത്താവിന്റെ ഉയിർപ്പിനെ ആണ് അനുസ്മരിക്കുന്നത്. അപ്പോൾ ചെറിയ മണികൾ കിലുക്കുകയും ചെയ്യുന്നു. ദൈവപുത്രനിൽ നിന്ന് മനു ഷ്യത്വവും ദൈവത്വവും വേർപിരിയുന്നില്ലെന്നും, ഏകനാണെന്നും സൂചി പ്പിക്കുവാൻ വേണ്ടിയാണ് രണ്ട് പാത്രങ്ങളിലായി വയ്ക്കപ്പെട്ടിരിക്കുന്ന ശരീരവും രക്തവും വചനമായ ദൈവത്തിന്റെ ഏകവും വിശുദ്ധവുമായ ശരീരമാണ് എന്ന് കാണിക്കുന്നതിനും, ഈ രക്തം ഈ ശരീരത്തിന്റെയും ഈ ശരീരം ഈ രക്തത്തിന്റെയുമാണ് എന്ന് കാണിക്കുന്നതിനും വേണ്ടി യാണ് കൂദാശ ചെയ്ത് മുറിക്കപ്പെട്ടിരിക്കുന്ന ശരീരത്തിൽ നിന്ന് ഒരു ഭാഗം രക്തത്തിൽ ഇടുന്നത്.

ഖണ്ഡിപ്പും സംയോജനവും നടത്തിയശേഷം ശരീരം ആരാധനാ കാല ത്തിനനുസരിച്ച് വിവിധ രൂപങ്ങളിൽ ക്രമീകരിക്കുന്നു. കൂദോശ് ഈത്തോ മുതൽ കൃംതാ വരെ കുഞ്ഞാടിന്റെ രൂപത്തിലും, കൃംതാ മുതൽ സ്ലീബാ പെരുന്നാൾ വരെ മനുഷ്യന്റെ രൂപത്തിലും, സ്ലീബാപെരുന്നാൾ മുതൽ കൂദോശ് ഈത്തോ വരെ സ്ലീബായുടെ രൂപത്തിലുമാണ് അപ്പം ക്രമീക രിക്കുന്നത്.

ഖണ്ഡിപ്പിന്റെ ശുശ്രൂഷാസമയത്ത് പ്രധാന കാർമ്മികൻ ഒഴികെയുള്ള വർക്ക് ആലപിക്കുന്നതിനായ് ഗീതങ്ങൾ ക്രമീകരിച്ചിട്ടുണ്ട്. സാധാരണ യായി രണ്ട് ഗീതങ്ങളാണ് ആലപിക്കുന്നത്. ഒന്നാമത്തേത് 'അൻപുട യോനെ നിൻവാതിൽ...' എന്നു തുടങ്ങുന്ന ഗീതം. ഇത് ഒരു അനുതാപ ഗീതമാണ്. നമ്മിൽ ഉണ്ടായിരിക്കുന്ന പാപങ്ങളെക്കുറിച്ച് ഉത്തമ ബോധ്യം ഉണ്ടായി അനുതപിച്ച് ദൈവത്തിൽ നിന്ന് കരുണയും പാപമോചനവും യാചിക്കുകയാണ് ഈ ഗീതത്തിലൂടെ ചെയ്യുന്നത്. രണ്ടാമത്തെ ഗീതം 'സ്രാപ്പികളെ കണ്ടേശായാ....' ആണ്. ഇത് യെശയ്യാ പ്രവാചകൻ കണ്ട ദർശനത്തിന്റെ അനുസ്മരണം ആസ്പദമാക്കിയുള്ള ഗീതമാണ് (യെശയ്യ 6). മാലാഖമാരുടെ സ്വർഗീയാരാധനയുടെ അവാച്യമായ ദൃശ്യം, സാറാ ഫുകളുടെ ആരാധനാരീതി, ഭക്തി, സ്തുതിതത്പരത എന്നിവ കാട്ടിത്ത രികയും അവയെ നമ്മുടെ സ്മൃതിപഥത്തിൽ കൊണ്ടുവരികയും, നാം എങ്ങനെയാണ് ദൈവസന്നിധിയെ സമീപിക്കേണ്ടത് എന്ന് ഓർപ്പിക്കു കയും ചെയ്യുന്നു. അതാത് ദിവസത്തിന്റെ പ്രത്യേകത അനുസരിച്ച് പ്രത്യേക ഗീതങ്ങളും ക്രമീകരിച്ചിരിക്കുന്നു.

ഗീതത്തെത്തുടർന്ന് ദൈവകൃപയും കരുണയും യാചിച്ചുകൊണ്ടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകൾ നടത്തുന്നു. ഈ പ്രാർത്ഥനകൾ ലുത്തിനിയ എന്ന പേരിലാണ് അറിയപ്പെടുന്നത്. ഒൻപത് പ്രാർത്ഥനകളായിട്ടാണ് ഇത്

ക്രമീകരിച്ചിരിക്കുന്നത്. ഇതിൽ ദൈവത്തിന്റെ കരുണയ്ക്കും സമാധാനത്തിനും, സഭയുടെ കാവലിനും, സഹോദരങ്ങൾക്കു വേണ്ടിയും, മരിച്ചു പോയവരുടെ ആശ്വാസത്തിനുവേണ്ടിയും, രോഗികൾക്കു വേണ്ടിയും, പീഡനം അനുഭവിക്കുന്നവർക്കു വേണ്ടിയും, വിധവമാർക്കു വേണ്ടിയും എന്നല്ല സകലർക്കും വേണ്ടിയും ഉള്ള പ്രാർത്ഥനകളാണ് അടങ്ങിയിരിക്കുന്നത്.

ലുത്തിനിയായ്ക്കു ശേഷം തിരശ്ശീല നീക്കുന്നു. കർത്താവിന്റെ മരണത്തിന്റെയും ഉയിർപ്പിന്റെയും ഓർമ്മ നിർവഹിച്ചിട്ട് തിരശ്ശീല മാറ്റുന്നത് സ്വർഗ്ഗം തുറക്കപ്പെട്ടതിനെയും, ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ടതിനെയും സൂചിപ്പിക്കുന്നു.

തിരശ്ശീല നീക്കിയതിനുശേഷം വി. കുർബ്ബാനയുടെ നാലാമത്തെ ഭാഗം ആരംഭിക്കുന്നു. തുടർന്ന് പട്ടക്കാരൻ കർത്തൃപ്രാർത്ഥന നടത്തുന്നതിനു വേണ്ടിയുള്ള യോഗ്യത ലഭിക്കുവാൻ പ്രാർത്ഥിക്കുന്നു. *ഞങ്ങളുടെ കർത്താവേശുമിശിഹായുടെ പിതാവായ ദൈവമേ, നിർമ്മല ഹൃദയത്തോടും ലജ്ജ കൂടാതെയുള്ള മുഖത്തോടും കൂടെ നിന്നെ വിളിച്ചു പ്രാർത്ഥിക്കുവാൻ ഞങ്ങളുടെ ശരീരങ്ങളെയും ആത്മാക്കളെയും വിശുദ്ധീകരിക്കണമെന്ന്* പ്രാർത്ഥിക്കുന്നു (വി. യാക്കോബിന്റെ തക്സാ). ശരീരാത്മ ദേഹികളെ വിശുദ്ധീകരിക്കണമെന്ന് പ്രാർത്ഥിക്കുന്നത് വി. കുർബാനയിലെ യഥാർത്ഥ ബലിവസ്തു ശരീരാത്മദേഹികളായതുകൊണ്ടാണ്. ഈ പ്രാർത്ഥനയെ തുടർന്ന് പട്ടക്കാരൻ കർത്തൃപ്രാർത്ഥന ആരംഭിക്കുകയും ജനങ്ങൾ അത് പട്ടക്കാരനോട് ചേർന്ന് പൂർത്തിയാക്കുകയും ചെയ്യുന്നു.

മശിഹായുടെ ഉയിർപ്പിന്റെ മഹത്വത്തിലാണ് പുത്രത്വത്തിന്റെ പദവി നമുക്ക് ലഭിച്ചത്. ഗലാത്യ 4:6-7 ൽ കാണുന്നതുപോലെ 'അബ്ബാ പിതാവെ' എന്നു വിളിക്കുവാൻ യോഗ്യതനേടിയത് ക്രിസ്തുവിന്റെ ഉയിർപ്പിന് ശേഷമാണ്. അതുകൊണ്ടാണ് കർത്താവിന്റെ ക്രൂശാരോഹണം, ഉയിർപ്പ് മുതലായവ അനുസ്മരിക്കുന്ന ഖണ്ഡിപ്പിന്റെ ശുശ്രൂഷയ്ക്ക് ശേഷം 'സ്വർഗസ്ഥനായ പിതാവേ' എന്ന ഈ പ്രാർത്ഥന ക്രമീകരിച്ചിരിക്കുന്നത്.

കൂടാതെ കർത്താവ് നേരിട്ട് പഠിപ്പിച്ച പ്രാർത്ഥന എന്നതുകൊണ്ട് അഗ്രഗണ്യമായ സ്ഥാനം ഈ പ്രാർത്ഥനയ്ക്ക് ഉണ്ട്. വി. സഭയുടെ (വീണ്ടെടുക്കപ്പെട്ട ദൈവജനത്തിന്റെ) പ്രാർത്ഥനയാണിത്. ഈ പ്രാർത്ഥനയുടെ അർത്ഥം ദൈവത്തിന്റെ ഇഷ്ടം നമ്മിൽ നിറവേറ്റത്തക്ക ഒരു ജീവിതം അല്ലെങ്കിൽ ക്രിസ്തുകേന്ദ്രീകൃതമായ ഒരു ജീവിതം നമ്മിലുണ്ടാകണം എന്നാണ്.

നമ്മുടെ രക്ഷകന്റെ പ്രാർത്ഥനയെ വി. സഭ പരസ്യമായി ഭംഗിയോടെ ചൊല്ലുന്നു. കർത്താവ് നേരിട്ട് പഠിപ്പിച്ച ഈ പ്രാർത്ഥനയിൽ സ്തുതി,



അപേക്ഷ തുടങ്ങിയവയെല്ലാം അടങ്ങിയിരിക്കുന്നു. തുടർന്ന് കർത്തൃപ്രാർത്ഥനയുടെ സാരാംശമായിട്ടുള്ള ഒരു പ്രാർത്ഥന പട്ടക്കാരൻ നടത്തുന്നു. ഇതിനുശേഷം പട്ടക്കാരൻ എല്ലാവർക്കും സമാധാനം ആശംസിക്കുന്നു. തുടർന്ന് ദൈവതിരുമുമ്പാകെ തലകുനിക്കുവാൻ ശുശ്രൂഷകൻ ആഹ്വാനം ചെയ്യുന്നു. ഈ തലകുനിക്കൽ അനുസരണത്തിന്റെ ഭാവമാണ്. 'തിരുമുമ്പാകെ തലകുനിച്ചു നിൽക്കുന്ന നിന്റെ ദാസീദാസന്മാർക്ക് നിന്റെ അനുഗ്രഹങ്ങൾ നൽകി തിരുശരീര രക്തങ്ങൾ സ്വീകരിക്കുവാൻ തക്കവണ്ണം ഞങ്ങളെ യോഗ്യരാക്കണമേ' എന്ന് പ്രാർത്ഥിക്കുന്നു. 1 കോരി. 11:28 ൽ പറയുന്നതുപോലെ ഈ വി. രഹസ്യങ്ങൾ സ്വീകരിക്കുവാൻ നാം യോഗ്യരല്ല. യോഗ്യത നൽകുന്നത് ദൈവത്തിന്റെ കരുണ മൂലമാണ്.

പട്ടക്കാരൻ എല്ലാവർക്കുമായിട്ട് സമാധാനം ആശംസിക്കുന്നു. തുടർന്ന് ത്രിത്വനാമത്തിൽ ആശീർവാദം നൽകുന്നു. ഈ ആശീർവാദത്തോടു ചേർന്ന് രണ്ട് തവണ സമാധാനം ആശംസിക്കുന്നു. മറ്റ് രണ്ട് ആശീർവാദത്തിനോട് ചേർന്ന് ഒരു പ്രാവശ്യം മാത്രമേ സമാധാനം ആശംസിക്കുന്നുള്ളു. രണ്ട് തവണ സമാധാനം ആശംസിക്കുന്നത് ഉയിർത്തെഴുന്നേറ്റ ശേഷം നമ്മുടെ കർത്താവ് ശിഷ്യന്മാർക്ക് പല പ്രാവശ്യം പ്രത്യക്ഷപ്പെട്ട് സമാധാനം ആശംസിച്ചതിനെയും സ്വർഗാരോഹണ സമയത്ത് ഒലിവുമലയിലേക്ക് ശിഷ്യന്മാരെ കൂട്ടിക്കൊണ്ടുപോയി അനുഗ്രഹിച്ചതിനെയും സൂചിപ്പിക്കുന്നു. 'പരിശുദ്ധവും മഹത്വമുള്ളതും സൃഷ്ടിയല്ലാത്തതും...' എന്നു തുടങ്ങുന്ന ത്രിത്വനാമത്തിലുള്ള ആശീർവാദം നൽകുന്നു. ഇത് മൂന്നാമത്തെ ആശീർവാദമാണ്. ക്രിസ്തുവിന്റെ തിരുശരീര രക്തങ്ങൾ അനുഭവിക്കുന്നതുവഴി പിതാവിനോടും പരിശുദ്ധ റൂഹായോടുമുള്ള ബന്ധം ദൃഢമായി തീരുന്നു. ത്രിയേക ദൈവവുമായുള്ള ബന്ധമാണ് വി. കുർബാനാനുഭവത്തിലൂടെ സാദ്ധ്യമായിത്തീരുന്നത്. സ്വീകരിക്കാൻ പോകുന്ന ഈ രഹസ്യങ്ങൾ വി. ത്രിത്വത്തിന്റെ കൃപയാലാണ് നൽകപ്പെടുന്നത്. ആ രഹസ്യങ്ങൾ വി. ത്രിത്വത്തിൽ ഒരുവനായ പുത്രൻ തന്നെയാണ്. മേൽപറഞ്ഞ കാരണങ്ങളാലാണ് ഈ ആശീർവാദം ത്രിത്വനാമത്തിൽ നടത്തുന്നത്.

കൂടാതെ ഈ ആശീർവാദത്തിൽ വി. ത്രിത്വത്തിന്റെ ഏഴ് വിശേഷണങ്ങൾ അടങ്ങിയിരിക്കുന്നു. വി. ത്രിത്വത്തിന്റെ എല്ലാ സ്വഭാവങ്ങളും വളരെ സംക്ഷിപ്തമായി വിവരിക്കുന്ന സഭയുടെ ത്രിത്വവിശ്വാസത്തിന്റെ പ്രഖ്യാപനം കൂടിയാണ് മൂന്നാമത്തെ ആശീർവാദം.

ആശീർവാദത്തിന് ശേഷം ശുശ്രൂഷകൻ 'ഭയത്തോടും വിറയലോടും കൂടെ നാം സൂക്ഷിക്കണം' എന്ന് ആഹ്വാനം ചെയ്യുന്നത് വി. ത്രിത്വത്തിന്റെ സാന്നിദ്ധ്യം വിളിച്ചറിയിക്കുകയാണ്. ആ സാന്നിദ്ധ്യബോധം നമ്മിലുണ്ടാ

കുമ്പോൾ നമ്മിലുളവാകുന്ന വികാരമാണ് ഭയവും വിറയലും. തിരുശരീരരക്തങ്ങൾ വളരെ ഒരുക്കത്തോടെ മാത്രമേ അനുഭവിക്കാവൂ എന്ന ആശയവും ഈ ആഹ്വാനത്തിലുണ്ട്. അതിന് മറുപടിയായി തിരുശരീരരക്തങ്ങൾ അനുഭവിക്കുവാൻ തക്കവണ്ണം ഞങ്ങളുടെമേൽ കരുണ തോന്നി അനുഗ്രഹിക്കണമെന്ന് ജനങ്ങൾ പ്രാർത്ഥിക്കുന്നു.

### രഹസ്യങ്ങളുടെ ആഘോഷണം

പട്ടക്കാരൻ പദവിമേൽ കയറിനിന്നുകൊണ്ട് പീലാസയും കാസയും ഉയർത്തി ആഘോഷിക്കുന്നു. ഈ ആഘോഷണം കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെയാണ് അനുസ്മരിക്കുന്നത്. ഈ സമയത്ത് ത്രോണോസിൽ ഇരുവശത്തും മെഴുകുതിരികൾ കത്തിച്ച് വച്ചിരിക്കും. ഇത് കർത്താവിന്റെ സ്വർഗ്ഗാരോഹണ സമയത്ത് പ്രത്യക്ഷപ്പെട്ട മാലാഖമാരെ സൂചിപ്പിക്കുന്നു. മറുവഹ്സാ കിലുക്കുകയും മണി അടിക്കുകയും ചെയ്യുന്നു.

പട്ടക്കാരൻ പീലാസ ഉയർത്തി ആഘോഷിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു: 'ഈ വിശുദ്ധതകൾ വിശുദ്ധി ഉള്ളവർക്കും വെടിപ്പുള്ളവർക്കും നൽകപ്പെടുന്നു.' ഇതിനു മറുപടിയായി ജനം 'പരിശുദ്ധനായ ഏകപിതാവും പരിശുദ്ധനായ ഏകപുത്രനും, പരിശുദ്ധനായ ഏകറൂഹായുമല്ലാതെ പരിശുദ്ധനില്ല. ആമീൻ' എന്നു പറയുന്നു. 'ഒന്നായിരിക്കുന്ന പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി. ആമ്മീൻ' എന്നു പറഞ്ഞുകൊണ്ട് കാസായും ഉയർത്തി ആഘോഷിക്കുന്നു. തിരുശരീരരക്തങ്ങൾ അനുഭവിക്കുവാൻ ആരും യോഗ്യരില്ലെങ്കിലും വിശുദ്ധമായ രഹസ്യങ്ങളാണ് പട്ടക്കാരൻ ഉയർത്തിക്കാണിക്കുന്നത്. അതായത്, വിശുദ്ധവും ജീവദായകവുമായ ഈ രഹസ്യങ്ങൾ വിശുദ്ധർക്കാണ് നൽകേണ്ടത്. വെള്ളത്താലും ആത്മാവാലും വീണ്ടും ജനിച്ച് ത്രിത്വനാമത്തിലുള്ള മൂന്നു റൂശ്മാകളാൽ മുദ്രയിടപ്പെട്ട് ശുദ്ധീകരിക്കപ്പെട്ട ആത്മാവിനും ശരീരത്തിനും മനസിനും മാത്രമാണ് ഈ വിശുദ്ധതകൾ അനുഭവിക്കുവാൻ യോഗ്യതയുള്ളൂ. കൂടാതെ, അനുതാപത്തിന്റെ കൂദാശയായ വി. കുമ്പസാരം നടത്തി പാപമോചനം പ്രാപിച്ചവരുമായിരിക്കണം. 1 കോരി. 11:27, 28–ൽ പ. പൗലോസ് ശ്ലീഹാ ഈ കാര്യം വളരെ ശക്തമായി നമ്മെ ഓർമ്മിപ്പിക്കുന്നു. വി. മാമോദീസായിൽ വീണ്ടും ജനനത്താൽ പരിശുദ്ധാത്മാവെന്ന ആദ്യഫലം (റോമർ 8:23) സ്വീകരിക്കുകയും അതുവഴിയായി വിശുദ്ധി സ്വീകരിക്കുവാൻ യോഗ്യരാക്കപ്പെടുകയും ചെയ്തവരാണ്. ഇക്കാരണത്താലാണ് വിശുദ്ധമായത് വിശുദ്ധർക്ക് എന്നു പട്ടക്കാരൻ പറയുന്നത്.

അനന്തരം തിരുശരീരരക്തങ്ങൾ കൈയിൽ വഹിച്ചുകൊണ്ട് കൂട്ടായ്മയുടെ പ്രാർത്ഥനയാണ് നടക്കുന്നത്. പട്ടക്കാരൻ കാസാ ഇടതുകയ്യിലും



പീലാസ വലതുകയ്യിലും, വലതുകൈ ഇടതുകയ്യുടെ മുകളിലായി കുരിശാകൃതിയിൽ പിടിച്ചുകൊണ്ട് 'തന്റെ കരുണയാൽ ലോകത്തെ സൃഷ്ടിച്ച പരിശുദ്ധനായ ഏകപിതാവ് നമ്മോടുകൂടെ' എന്നും, 'തന്റെ തിരുമേനിയുടെ വിലയേറിയ കഷ്ടാനുഭവത്താൽ ലോകത്തെ രക്ഷിച്ച പരിശുദ്ധനായ ഏകപുത്രൻ നമ്മോടുകൂടെ' എന്നും 'ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തേയും പൂർത്തിയാക്കുന്ന ജീവനുള്ള പരിശുദ്ധറൂഹാ നമ്മോടുകൂടെ' എന്നും പറയുമ്പോൾ ജനം 'ആമ്മേൻ' എന്ന് പ്രതിവാക്യമായി പറയുന്നു. ജീവനും വിശുദ്ധിയുമുള്ള വി. ത്രിത്വം നമ്മോടുകൂടെ ഉണ്ട് എന്ന് ഉറപ്പിച്ചുപറയുന്നു. പരിശുദ്ധമായ രഹസ്യങ്ങളിൽ സംബന്ധിക്കുവാൻ (ഭാഗഭാക്കുകളാകുവാൻ) യോഗ്യത നൽകുന്നത് ഈ ത്രിത്വത്തിലുള്ള വിശ്വാസം മൂലമാണ്. അതിനാലാണ് ദൈവീക കൂട്ടായ്മയുടെ പ്രാർത്ഥന ഇവിടെ ക്രമീകരിച്ചിരിക്കുന്നത്.

ഏശായ ദീർഘദർശി ത്രൈശുദ്ധ കീർത്തനം കേട്ടു കഴിഞ്ഞപ്പോൾ തീക്കട്ടയാൽ വെടിപ്പാക്കപ്പെട്ടു എങ്കിലും അത് പ്രവാചകന്റെ അധരങ്ങളെ പ്രതീകാത്മകമായി സ്പർശിച്ചതേയുള്ളൂ. അവൻ അതുൾക്കൊണ്ടില്ല. പ്രവാചകൻ പ്രതീകം ഭക്ഷിക്കാതെ സ്പർശനത്താൽ വെടിപ്പാക്കപ്പെട്ടു. ഇന്നാകട്ടെ പ്രതീകത്തിന് പകരം സത്യം ഭക്ഷിക്കുമ്പോൾ അത് ഭക്ഷിക്കുന്നവരെ എത്രയധികമായി വെടിപ്പാക്കും. തുടർന്ന് കാസായും പീലാസയും വി. തബ്ലൈത്താമേൽ വച്ച് കബിലാന കൊണ്ട് മൂടുന്നു. അപ്പോ. പ്രവൃത്തി 1:9–ൽ പറയുന്നതുപോലെ കർത്താവിന്റെ സ്വർഗ്ഗാരോഹണസമയത്ത് മേഘം വന്ന് മൂടിയതിനെ ദൃഷ്ടാന്തപ്പെടുത്തുവാനാണ് കബിലാന ഉപയോഗിച്ചു മൂടുന്നത്.

# 6

# വിശുദ്ധന്മാരോടുള്ള സംസർഗ്ഗം

വാങ്ങിപ്പോയ പിതാക്കന്മാരും വിശുദ്ധരും വി. ത്രിത്വത്തോട് ഒരുമിച്ച് നമ്മോടുകൂടെ ഉണ്ട്. ഒന്നാമതായി 'ദൈവസുതന്മാരായിടുവാൻ....' എന്ന ഗീതം ചൊല്ലുന്നു. നാം ദൈവജനമായി തീരുവാൻ വേണ്ടി, ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ച പിതാക്കളെ ഓർത്ത് അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ദൈവരാജ്യത്തിൽ നീതിമാൻന്മാരോടും പുണ്യവാൻന്മാരോടും കൂടെ അവർക്ക് ആശ്വാസം ദൈവപുത്രൻ നൽകട്ടെ എന്നും നമ്മൾ പ്രാർത്ഥിക്കുന്നു. ഈ ഗീതം എബ്രാ 13:7-ന്റെ ഒരു വികസിത രൂപമാണ്.

**കുക്കിലിയോൻ**

കുക്കിലിയോൻ എന്ന പദത്തിന് ആവർത്തിച്ചു പാടുന്ന പാട്ട് (വലയം) എന്നാണ് അർത്ഥം. പാട്ടുകൾ ചേർന്ന് ഒരു വലയം ഉണ്ടാകുന്നു. ദൈവമാതാവിനോടും, പരിശുദ്ധന്മാരോടും, വാങ്ങിപ്പോയ പുരോഹിതരോടും, പരേതരോടും, സ്ലീബായോടുമുള്ള മദ്ധ്യസ്ഥത നടത്തുന്നു. ആദ്യ കുക്കിലിയോൻ ദൈവമാതാവിനെക്കുറിച്ചുള്ള പാട്ടാണ്. (നിന്നാൾ സ്തുതിയൊടു....). ഇത് സങ്കീർത്തന ഉദ്ധരണിയാണ് (സങ്കീ. 45:9-11). ദൈവമാതാവിനെയും അതേസമയം വി. സഭയേയും ഇതിൽ വർണ്ണിച്ചു പാടുന്നു. ത്രിത്വസ്തുതിയും കുക്കിലിയോന്റെ ശേഷം ക്രമീകരിച്ചിരിക്കുന്നു. എക്ബാ എന്ന ഗീതം, തുടർന്ന് കോലോകൾ, അവസാനം ബോവൂസാ എന്ന രീതിയിലാണ് ധൂപപ്രാർത്ഥനയിലെ ഗീതങ്ങൾ ക്രമീകരിച്ചിരിക്കുന്നത്.

വി. ദൈവമാതാവിന് വി. സഭ വളരെ ശ്രേഷ്ഠമായ സ്ഥാനമാണ് നൽകിയിരിക്കുന്നത്. നമ്മുടെ കർത്താവിന്റെ അമ്മ (ലൂക്കോ. 1:43), രണ്ടാമത്തെ സ്വർഗം, പ്രവാചകന്മാരുടെയും, ശ്ലീഹന്മാരുടെയും, മാലാഖമാരുടെയും രാജ്ഞി തുടങ്ങിയ മാതാവിന്റെ വിശേഷണങ്ങൾ വി. വേദത്തിൽ നിന്ന് തന്നെ നമുക്ക് ലഭിക്കുന്നു. അതുകൊണ്ടാണ് ധൂപപ്രാർത്ഥനയിൽ ദൈവമാതാവിനെ ആദ്യം സ്മരിക്കുന്നത്.

രണ്ടാമതായി പരിശുദ്ധന്മാരെ ഓർക്കുന്നു: 'നയവാൻ പനപോലെ.... തുഷ്ടി പുഷ്ടികളും.' ഈ കുക്കിലിയോൻ സങ്കീ. 92:12, 14 വരെയുള്ള ഭാഗങ്ങളുടെ ഗാനരൂപമാണ്. പരിശുദ്ധന്മാരോടു നമുക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിക്കുന്നു. മത്താ 10:41-ൽ യേശുതമ്പുരാൻ ഇപ്രകാരം അരുളിചെയ്തിരിക്കുന്നു 'പ്രവാചകൻ എന്നുവച്ച് ഒരു പ്രവാചകനെ കൈ



ക്കൊള്ളുന്നവന് പ്രവാചകന്റെ പ്രതിഫലം ലഭിക്കും. നീതിമാൻ എന്നു വച്ച് നീതിമാനെ കൈക്കൊള്ളുന്നവന് നീതിമാന്റെ പ്രതിഫലം ലഭിക്കും.' മരിച്ചുപോയ പരിശുദ്ധന്മാർ ആത്മാവിൽ ജീവനുള്ളവരാകുന്നു. അവരുടെ ശ്രേഷ്ഠമായ ജീവിതംകൊണ്ട് ദൈവം അവർക്കു നൽകിയ പരിശുദ്ധറൂഹായുടെ നൽവരത്തോടുകൂടെ സന്തോഷങ്ങളുടെ മണവറയിൽ ഇന്ന് മാലാഖമാരെപ്പോലെ ദൈവത്തെ സ്തുതിക്കുകയും ഭൂമിയിലുള്ളവർക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് നാം അവർക്കു വേണ്ടി പ്രാർത്ഥിക്കുകയും അവരുടെ മദ്ധ്യസ്ഥത യാചിക്കുകയും ചെയ്യുന്നത്.

അടുത്തതായി വാങ്ങിപ്പോയ എല്ലാ പട്ടക്കാരെയും മേൽപട്ടക്കാരെയും ഓർക്കുന്നു: 'ചാർത്തും നീതിയെ നിന്നാചാര്യന്മാരും... ഞാനുപദേശിച്ചിടുമീ സാക്ഷിയെയും - ബാറെക്മോർ.' പട്ടക്കാരോടുള്ള ഈ കുക്കിലിയോൻ സങ്കീർത്തനം 132:9-10, 2 ദിനവൃത്താന്തം 6:41-42 എന്നീ വേദഭാഗങ്ങളുടെ ഗാനരൂപമാണ്. ഈ ലോകത്തിൽ നമ്മെ നയിച്ച നമ്മുടെ ഇടയന്മാരെ നാം ഓർത്ത് അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും അവരുടെ പ്രാർത്ഥന ആവശ്യപ്പെടുകയും ചെയ്യുന്നു.

തുടർന്ന് സകല വാങ്ങിപ്പോയവരെയും ഓർക്കുന്നു: 'മക്കളിലപ്പൻ കൃപ ചെയ്വതുപോലെ... വയലിൽ പൂച്ചെടി പോലെ.' സങ്കീ. 103:13-15 വരെയുള്ള ഭാഗങ്ങളുടെ ഗാനരൂപമാണ് ഈ കുക്കിലിയോൻ. നമ്മെ സത്യവിശ്വാസം പഠിപ്പിച്ച്, സത്യവിശ്വാസത്തിൽ വളർത്തിയ നമ്മുടെ പൂർവ്വികരും മാതാപിതാക്കളും സഹോദരങ്ങളുമായ സകല വാങ്ങിപ്പോയവരെയും ഓർത്ത് അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും അവരുടെ പ്രാർത്ഥന യാചിക്കുകയും ചെയ്യുന്നു.

പ്രത്യേകാവസരങ്ങളിൽ വി. സ്ലീബായുടെ കുക്കിലിയോനും ചൊല്ലുന്നു: 'വെല്ലും ശത്രുക്കളെ... ശത്രുക്കളെ ലജ്ജിപ്പിച്ചു.' സങ്കീർത്തനം 44:5-7 വരെയുള്ള ഭാഗങ്ങളുടെ ഗാനരൂപമാണിത്. നമ്മുടെ കർത്താവിനെ ക്രൂശിച്ച, നമ്മുടെ രക്ഷയുടെ അടയാളമായ വി. സ്ലീബായെ വണങ്ങുന്നു.

കുക്കിലിയോന്റെ സമയങ്ങളിൽ പട്ടക്കാരൻ പദവിയുടെ താഴെ ഇറങ്ങി നിന്നുകൊണ്ടാണ് ധൂപം അർപ്പിക്കുന്നത്. ഓരോ കുക്കിലിയോന്റെ സമയത്തും ധൂപം അർപ്പിച്ചുകൊണ്ട് ദൈവമാതാവും പരിശുദ്ധന്മാരും വാങ്ങിപ്പോയവരുമായ ഏവരുടെയും മദ്ധ്യസ്ഥത മൂലം സഹായിക്കണമെന്ന് അപേക്ഷിക്കുകയാണ് നാം ചെയ്യുന്നത്. ഇവയ്ക്കെല്ലാം ഇടയ്ക്ക് ത്രിത്വസ്തുതിയും ഉണ്ട്. നമ്മുടെ പ്രാർത്ഥനകളിലെല്ലാം ത്രിത്വത്തിനാണ് മഹത്വം കരേറ്റുന്നത്. അതുകൊണ്ടാണ് ത്രിത്വസ്തുതി ഇടയ്ക്ക് നടത്തുന്നത്. കൂടാതെ ദൈവമാതാവും പരിശുദ്ധന്മാരും വാങ്ങിപ്പോയ പുരോ

ഹിതന്മാരും പിതാക്കന്മാരും നാം എല്ലാവരും ഒരുമിച്ചുചേർന്ന് ത്രിത്വത്തെ സ്തുതിക്കുന്നതായും ഇത് വ്യാഖ്യാനിക്കാം. ധൂപപ്രാർത്ഥനയുടെ അവസാനം പട്ടക്കാരൻ ജനങ്ങളുടെ നേരെ തിരിഞ്ഞ് 'സഹോദരങ്ങളെ വത്സലരെ എനിക്കുവേണ്ടി പ്രാർത്ഥിക്കുവിൻ' എന്ന് രഹസ്യമായി പറഞ്ഞുകൊണ്ട് ശുബ്ക്കോനോ ചോദിക്കുന്നു. പട്ടക്കാരൻ കർത്താവിന്റെ തിരുശരീര രക്തങ്ങൾ അനുഭവിക്കുവാൻ ഒരുങ്ങുകയാണ്. ആ തീക്കട്ട ഭക്ഷിക്കുവാൻ എന്നെ യോഗ്യനാക്കുവാൻ വേണ്ടി നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കണം എന്നാണ് ഈ ശുബ്ക്കോനോ യാചനയുടെ അർത്ഥം. ജനങ്ങൾ പ്രതിയാചനം നടത്തുന്നു. തുടർന്ന് തിരശീല ഇടുന്നു. ഇത് സ്വർഗാരോഹണത്തിന് ശേഷം കർത്താവ് അദൃശ്യനായി എന്നതിനെ സൂചിപ്പിക്കുന്നു. കൂടാതെ മത്തായി 24:29-ൽ പറയുന്നതുപോലെ കാലാന്ത്യത്തിൽ കർത്താവിന്റെ വരവിന്റെ സമയത്ത് സൂര്യചന്ദ്ര നക്ഷത്രങ്ങളുടെ പ്രകാശം ഇരുണ്ടുപോകുമെന്ന് കാണിക്കുന്നു.

തിരശീല ഇട്ടശേഷം പട്ടക്കാരൻ ത്രോണോസിന്റെ മുമ്പിൽ പദവിക്കു താഴെ മുട്ടുകുത്തി പ്രാർത്ഥിച്ചുകഴിഞ്ഞ് വി. കുർബാന അനുഭവിക്കുന്നു. മുട്ടുകുത്തിയുള്ള പ്രാർത്ഥന ക്രിസ്തുവിനെ സംബോധന ചെയ്തുകൊണ്ടുള്ളതാണ്: 'എന്റെ കർത്താവേ വിശുദ്ധിയോടെ നിന്നെ ഭക്ഷിപ്പാൻ യോഗ്യനാക്കണമേ...' പ്രാർത്ഥനയ്ക്ക് ശേഷം പട്ടക്കാരൻ പദവിമേൽ കയറി നിന്നുകൊണ്ട് വി. കുർബാന അനുഭവിക്കുന്നു. തുടർന്ന് വി. മദ്ബഹായിലുള്ളവർക്ക് കൊടുക്കുന്നു. മറ്റുള്ളവർക്കും ഈ അവസരം വി. കുർബാന കൊടുക്കുന്ന പതിവുണ്ട്.

# 7

# സമാപന ശുശ്രൂഷ

**രണ്ടാമത്തെ വരവ്**

വി. മദ്ബഹായിലുള്ളവർ വി. കുർബാന അനുഭവിച്ചുകഴിഞ്ഞ് ശുശ്രൂഷകൻ 'നാം അട്ടഹസിച്ചു പറയണം' എന്ന് ഉച്ചത്തിൽ പറയുന്നു. അതിന് ഉത്തരമായി ജനങ്ങൾ 'പിതാവും പുത്രനും പരിശുദ്ധ റൂഹായുമായവൻ...' എന്നു തുടങ്ങുന്ന ത്രിത്വസ്തുതി നടത്തുകയും ചെയ്യുന്നു. അനന്തരം മണിയടിക്കുകയും തിരശീല മാറ്റി വി. മദ്ബഹാ തുറക്കുകയും ചെയ്യുന്നു. ഇരുവശത്തും കത്തിച്ച മെഴുകുതിരികളുടെയും മറുവഹ്സാകളുടെയും അകമ്പടിയോടുകൂടെ പട്ടക്കാരൻ തിരുശരീര രക്തങ്ങൾ പടിഞ്ഞാറോട്ടു കൊണ്ടുവരുന്നു. ഇപ്പോൾ സ്വർഗ്ഗം തുറക്കുന്നതിനെയും നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ വരവിനെയും സൂചിപ്പിക്കുന്നു. മണിയടിയുടെയും മറുവഹ്സാകളുടെ കിലുക്കവും കത്തിച്ച മെഴുകുതിരികളും പരിശുദ്ധന്മാരുടെയും പരേതരുടെയും സാന്നിദ്ധ്യത്തെ സൂചിപ്പിക്കുന്നു.

തിരുശരീര രക്തങ്ങൾ രണ്ടു കൈയിലും വഹിച്ചുകൊണ്ട് ഭക്തിപരമായ ആഘോഷത്തോടെ ജനങ്ങളുടെ അടുക്കലേക്ക് വരുന്നു. മത്തായി 24:30–31, 1 കോരി. 15:52, 1 തെസ. 4:16, ദാനിയേൽ 7:13, യെശ. 27:13, സഖര്യാവ് 9:14 എന്നീ വേദഭാഗങ്ങളെ ആസ്പദമാക്കി ചിന്തിക്കുമ്പോൾ കർത്താവിന്റെ രണ്ടാമത്തെ വരവിനെ ഇത് സൂചിപ്പിക്കുന്നു. പുരോഹിതന്റെ ഇരുവശങ്ങളിലും കത്തിച്ച മെഴുകുതിരികളുമായി ശുശ്രൂഷകർ അകമ്പടി സേവിക്കുന്നു. ഇത് രണ്ടാമത്തെ വരവിലെ മാലാഖമാരുടെ അകമ്പടിയെ സൂചിപ്പിക്കുന്നു.

ജനങ്ങൾക്ക് വി. കുർബാന നൽകുന്നതിനുള്ള സമയമാണ് ഇത് എന്ന് അപ്പോൾ ഉപയോഗിക്കുന്ന പ്രാർത്ഥനകളിൽ നിന്ന് നമുക്ക് മനസിലാകും. 'വലിയവനും നമ്മുടെ രക്ഷിതാവുമായ...' എന്നു തുടങ്ങുന്ന പ്രാർത്ഥനയിൽ വിശുദ്ധതകൾ വഹിച്ചിരിക്കുന്നവരെയും, കൊടുക്കുന്നവരെയും, അനുഭവിക്കുന്നവരെയും, അനുഭവിക്കാനുള്ളവരെയും അനുഗ്രഹിക്കണമെന്ന് പ്രാർത്ഥിക്കുന്നു. വി. കുർബാന സ്വീകരിക്കുന്നതിന് മുമ്പും പിമ്പുമുള്ള ഹൃദയസ്പർശിയായ പ്രാർത്ഥനയുടെ അവസരത്തിൽതന്നെ വി. കുർബാന അനുഭവിക്കുന്നതാണ് ഉത്തമം. എന്നാൽ പല ദേവാലയങ്ങളിലും വി. കുർബാന സ്വീകരിക്കുവാൻ ഒരുങ്ങി വന്നവർ കൂടുതലുള്ളതുകൊണ്ട് വി. കുർബാന പടിഞ്ഞാറോട്ട് എഴുന്നള്ളിച്ച് വരുന്നതിന് മുമ്പോ, വി. കുർബാനയുടെ അവസാനമോ ആണ് നൽകുന്നത്.

'സ്തുതി ദൈവത്തിനുയരത്തിൽ......' എന്ന ഗീതമോ ഗദ്യമോ അതിനു പകരമുള്ള ഗീതമോ ചൊല്ലുന്നു. ഈ ഗീതത്തിന്റെ ആരംഭത്തിൽ പട്ടക്കാരൻ കാസായും പീലാസായും വഹിച്ചിരിക്കുന്ന കൈകൾ കുരിശാകൃതിയിൽ പിടിക്കുന്നു. നമുക്ക് രക്ഷ ഉണ്ടായത് കുരിശാലാണ് എന്ന് നമ്മെ ഓർമ്മിപ്പിക്കുന്നു. ഗീതം ചൊല്ലിയിട്ട് വി. കുർബാന സ്വീകരിക്കുവാൻ സാധിച്ചതിനെ ഓർത്ത് ദൈവത്തിന് സ്തുതി പാടുകയും സ്വീകരിച്ച *വിശുദ്ധതകൾ മൂലം ശിക്ഷയ്ക്കും പ്രതികാരത്തിനും കാരണമാകാതെ അത് ജീവനും രക്ഷയ്ക്കുമായി തീരണമേ* എന്ന് പ്രാർത്ഥിക്കുന്നു. പ്രാർത്ഥനയ്ക്ക് അവസാനം പട്ടക്കാരൻ കിഴക്കോട്ട് തിരിഞ്ഞ് ത്രോണോസിലേക്ക് പോകുന്നു. അപ്പോൾ 'ഭൂവാകെ നമിക്കും നിന്നെ....' എന്ന ഗീതം ചൊല്ലുന്നു. ഫിലിപ്പ്യർ 2:9-11, സങ്കീർത്തനം 110:1, 1 കോരി. 15:27, വെളി. 1:7) എന്നീ വേദഭാഗങ്ങളുടെ ഗാനാവിഷ്കാരമാണ് ഈ ഗീതം.

പട്ടക്കാരൻ തിരിച്ചെഴുന്നെള്ളി ഒന്നിനുമീതെ ഒന്നിനെ ചുറ്റിച്ച് കാസായും പീലാസായും ത്രോണോസിൽ വയ്ക്കുന്നു. ഇത് മേലുള്ളവരെയും താഴെയുള്ളവരെയും യോജിപ്പിച്ചു എന്നും ആകാശവും ഭൂമിയും ദൈവവാഴ്ചയ്ക്ക് കീഴ്പ്പെട്ടു എന്നും സൂചിപ്പിക്കുന്നു.

### കൃതജ്ഞതാ പ്രാർത്ഥന

വി. കുർബാനയുടെ സമാപനമാകുകയാണ്. ദൈവിക കരുണ മൂലം ലഭിച്ച രക്ഷയെ പ്രതിയും സ്വർഗീയ ദാനങ്ങൾക്കും നൽവരങ്ങൾക്കും വേണ്ടിയും കൃതജ്ഞത അർപ്പിക്കുന്നു. കൂടാതെ 'വി. രഹസ്യങ്ങളുടെ അനുഭവം മൂലം ശിക്ഷയ്ക്ക് അർഹരാകരുതെ എന്നും സകല പുണ്യാത്മാക്കളോടുകൂടെ ഓഹരിയും അവകാശവും പ്രാപിക്കുവാൻ ഇടയാക്കണമേ' എന്നും പ്രാർത്ഥിക്കുന്നു. തുടർന്ന് പട്ടക്കാരൻ സമാധാനം ആശംസിക്കുന്നു. പിന്നീട് ശുശ്രൂഷകൻ 'നൽകപ്പെട്ട വി. രഹസ്യങ്ങൾ കൈക്കൊണ്ട ശേഷം വീണ്ടും കരുണയുള്ള കർത്താവിന്റെ മുമ്പാകെ തലകുനിക്കണം' എന്ന് ആഹ്വാനം ചെയ്യുന്നു. ഇത് മൂന്നാമത്തെതും അവസാനത്തേതുമാണ്. കർത്താവ് സ്വർഗത്തിൽ നിന്ന് ഇറങ്ങി സ്വയം ബലിയായി നമുക്ക് രക്ഷയും നിത്യജീവനും തന്നതിനുള്ള കൃതജ്ഞതാപ്രാർത്ഥനയാണ് ഇപ്പോൾ നടത്തുന്നത്.

### ഹൂത്തോമ്മാ

ഈ വാക്കിന് സമാപനം, ഉപസംഹാരം എന്നാണർത്ഥം. മറ്റ് കൂദാശകളിൽ ഇത് ഗദ്യമായി ചൊല്ലുന്നു. എന്നാൽ വി. കുർബാനയിൽ ഗീതമായിട്ട് ചൊല്ലുന്നു. ഇതിന് സാധാരണയായി അനുതാപത്തിന്റെ പ്രാർത്ഥനാഗീതങ്ങളോ, പെരുന്നാൾ, വിശേഷ അവസരങ്ങൾ എന്നിവയുടെ പ്രാധാ



ന്യത്തെ കാണിക്കുന്ന ഗീതങ്ങളോ, പരിശുദ്ധരുടെ മദ്ധ്യസ്ഥത യാചിച്ചുകൊണ്ടുള്ള ഗീതങ്ങളോ ഉപയോഗിക്കുന്നു. ഹൂത്തോമ്മാ എന്ന സുറിയാനി പദത്തിന് ഉടമ്പടി, മുദ്രവയ്ക്കൽ എന്നൊക്കെയും അർത്ഥം ഉണ്ട്. വി. കുർബാന ഒരു ഉടമ്പടിയാണ്. ദൈവവും മനുഷ്യനുമായുള്ള ഒരു ഉടമ്പടി. ഉടമ്പടി പൂർത്തിയാകുന്നത് മുദ്രവയ്ക്കുന്നതോടുകൂടിയാണ്. മുദ്രവച്ച് ഉറപ്പിച്ചു കഴിഞ്ഞാൽ ഉടമ്പടി അനുസരിച്ചു ജീവിക്കുകയും വേണം. അപ്രകാരം ലൗകികജീവിതം ദൈവിക ജീവിതമാക്കി മാറ്റി ജീവിക്കാം എന്ന തീരുമാനമാണ് ഈ ഉടമ്പടിയിൽ കൂടി സാധ്യമാകുന്നത്.

### ആശീർവാദവും യാത്രയയപ്പും

കാർമ്മികൻ പദവിയിൽ നിന്ന് താഴെ ഇറങ്ങി നിന്നുകൊണ്ട് 'പാപപരിഹാരം നൽകുന്ന ബലിപീഠത്തിൽ നിന്നും നിങ്ങൾക്ക് ലഭിച്ച യാത്രാഭക്ഷണത്തോടും അനുഗ്രഹങ്ങളോടും കൂടെ സമാധാനത്തോടെ പോകുവിൻ' എന്ന് ആശംസിക്കുന്നു. ഈ ആശംസയിലെ യാത്രാഭക്ഷണം എന്ന പദം വളരെ അർത്ഥമേറിയതാണ്. ലൗകിക ജീവിതത്തിൽ ശരീരത്തിന് ഭക്ഷണം വളരെ ആവശ്യമാണ്. ശരീരത്തിന് ശക്തിയും ഓജസും ലഭിക്കുന്നത് ഭക്ഷണത്തിൽ നിന്നാണ്. ആത്മീയ ജീവിതത്തിൽ ആത്മാവിന് ശക്തിയും ബലവും നൽകുന്ന ഭക്ഷണമാണ് വി. കുർബാന. മനുഷ്യജീവിതം എന്നത് ഒരു തീർത്ഥയാത്രയാണ്. ആ ആത്മീയയാത്രയിൽ ആത്മാവ് ശക്തിയോടുകൂടെ പ്രയാണം ചെയ്യുവാൻ ഈ രഹസ്യങ്ങളാകുന്ന ഭക്ഷണം ആവശ്യമാണ് അതുകൊണ്ടാണ് യാത്രാഭക്ഷണം എന്ന് പറഞ്ഞിരിക്കുന്നത്. തുടർന്ന് 'കർത്താവിന്റെ വിജയസ്ലീബായാൽ രക്ഷിക്കപ്പെട്ടവരും, പ. മാമോദീസായുടെ റൂശ്മായാൽ മുദ്രയിടപ്പെട്ടവരുമേ, വി. ത്രിത്വം, നിങ്ങളുടെ കടങ്ങൾക്കും തെറ്റുകൾക്കും പരിഹാരം നൽകുകയും ചെയ്യുമെന്ന്' ആശ്വാസവചനങ്ങൾ പറയുന്നു. അവസാനം 'ബലഹീനനും പാപിയുമായ തനിക്കു വേണ്ടി പ്രാർത്ഥിക്കണമേ' എന്ന് അഭ്യർത്ഥിച്ചുകൊണ്ട് പട്ടക്കാരൻ ആശീർവാദം പൂർത്തിയാക്കുന്നു. അനന്തരം തിരശീല ഇടുന്നു. പട്ടക്കാരൻ വി. ത്രോണോസിനു മുമ്പിൽ മുട്ടുകുത്തി നിന്നുകൊണ്ട് രഹസ്യപ്രാർത്ഥന നടത്തുകയും ഒടുവിൽ വി. കുർബാനയിൽ ഓർക്കേണ്ടതായ പേരുകൾ ഒരിക്കൽകൂടി ഓർത്ത് പ്രാർത്ഥിക്കുകയും ചെയ്യുന്നു. തുടർന്ന് പദവിമേൽ കയറിനിന്ന് 23-ാം സങ്കീർത്തനം ചൊല്ലിക്കൊണ്ട് പീലാസായിൽ നിന്ന് അനുഭവിക്കുന്നു. ഇടയൻ പച്ചയായ പുൽപുറങ്ങളിൽ മേയ്ക്കുന്നതുപോലെ ക്രിസ്തുവാകുന്ന ഇടയൻ തന്റെ ആടുകൾക്ക് വേണ്ടി സ്വന്തം ജീവനെ നൽകി മേയ്ക്കുന്നു എന്ന സത്യം നാം സങ്കീർത്തന ധ്യാനത്തിലൂടെ അർത്ഥമാക്കുന്നു. ഈ സമയത്ത് ജനങ്ങൾ 'അഗ്നിമയന്മാർ ആരെനോക്കി വിറച്ചീടുന്നു...' എന്ന ഗീതവും, 'എന്റെ കടങ്ങളശേഷം നിൻ...' എന്ന ഗീതവും ചൊല്ലുന്നു. പട്ടക്കാരൻ പ്രാർത്ഥ

നകൾ നടത്തി കാസായിൽ നിന്ന് അനുഭവിക്കുന്നു. ശരീരരക്തങ്ങൾ അനുഭവിച്ചശേഷം ത്രോണോസിലെ തിരികൾ കെടുത്തുന്നു. അതിനുശേഷം കാസാ, പീലാസ, കൈവിരലുകൾ എന്നിവ കഴുകുകയും ആ വെള്ളം കുടിക്കുകയും ചെയ്യുന്നു. 29-ാം സങ്കീർത്തനം, പ്രാർത്ഥനകൾ എന്നിവ ചൊല്ലുന്നു. ഇതേ തുടർന്ന് മരിച്ചവർക്കു വേണ്ടിയുള്ള പ്രുമിയോൻ, സെദറ എന്നിവ ചൊല്ലുന്നു. പിന്നീട് 'മോറാനീശോ മശിഹ....' എന്ന ഗീതം ജനങ്ങൾ ചൊല്ലുന്നു. തുടർന്ന് എത്രോ നടത്തുന്നു. ഇതിനുശേഷം ത്രോണോസിനോടു വിട ചോദിക്കുന്നു. ആ പ്രാർത്ഥന ഇപ്രകാരമാണ്: 'കർത്താവിന്റെ പരിശുദ്ധവും ദിവ്യവുമായ ബലിപീഠമേ സമാധാനത്തോടെ വസിക്കുക. ഇനി ഈ സന്നിധിയിലേക്ക് ഞാൻ വരുമോ ഇല്ലയോ എന്ന് എനിക്ക് നിശ്ചയമില്ല...' തന്മൂലം മരണം ആസന്നമാണെന്നും ഇനി വിശുദ്ധ കുർബാനയിൽ സംബന്ധിക്കുവാൻ സാധിക്കുമോ എന്ന കാര്യം നിശ്ചയമില്ലെന്നും, അതുകൊണ്ട് ഓരോ വി. കുർബാനയ്ക്കും ശേഷം വളരെ ജാഗ്രതയോടും സൂഷ്മതയോടും ജീവിക്കണമെന്ന കാര്യം ഓർമ്മിപ്പിക്കുന്നു.

ബലിപീഠത്തിനോട് സമാധാനം ആശംസിക്കുന്നു. അംശവസ്ത്രങ്ങൾ മാറ്റിക്കൊണ്ട് വി. ത്രോണോസു മുത്തി വിരിക്കൂട്ട് മടക്കി തബ്ലൈത്തായുടെ മുകളിൽ വച്ചിട്ട് വി. മദ്ബഹായിൽ നിന്ന് ഇറങ്ങുന്നു.

### കാണിക്ക

വി. കുർബ്ബാനയ്ക്കായി ദേവാലയത്തിൽ വരുന്ന ഒരാൾ വെറുംകൈയായി വരുന്നത് ശരിയുമല്ല, അഭിമാനതരവുമല്ല. അവരവരുടെ കഴിവനുസരിച്ച് ദൈവസന്നിധിയിൽ കാഴ്ച സമർപ്പിക്കാം. അർപ്പണമനോഭാവമില്ലാതെ ഭക്തി പൂർണ്ണമാകുകയില്ല. ദേവാലയത്തിലേക്ക് പ്രവേശിക്കുമ്പോൾ നടത്തുന്ന പ്രാർത്ഥനയിൽ ഇക്കാര്യം വളരെ വ്യക്തമായി പറഞ്ഞിട്ടുണ്ട്. 'ബഹുമതിപൂർവ്വം ഞാൻ നിന്റെ ഭവനത്തിലേക്ക് വന്ന് എന്റെ നേർച്ചകളെ നിനക്കു കഴിക്കും.' വെറുംകൈയായി പള്ളിയിൽ വരരുതെന്നാണ് പിതാക്കന്മാർ നിശ്ചയിച്ചിരിക്കുന്നത്. 2 ശമു. 24:24-ൽ പറയുന്നതുപോലെ 'എനിക്ക് ഒന്നും ചിലവില്ലാതെ ഞാൻ എന്റെ ദൈവമായ യഹോവയ്ക്ക് ഹോമയാഗം കഴിക്കയില്ല' എന്ന ഭാഗം ഇവിടെ ശ്രദ്ധേയമാണ്. നമ്മെത്തന്നെ സമർപ്പിക്കുന്നതിന്റെ പ്രതീകമായിട്ടാണ് നേർച്ചകൾ സമർപ്പിക്കുന്നത്.

### കൈമുത്ത്

നമസ്ക്കാരമേശയിലുള്ള വി. വേദപുസ്തകമോ വി. സ്ലീബായോ മുത്തി പിരിയുന്നു. കൂടാതെ തിരുശരീരങ്ങൾ എടുത്ത കൈ എന്ന നിലയിൽ കാർമ്മികന്റെ കൈ മുത്തുന്നു. ഈ സമയത്ത് കാണിക്ക സമർപ്പിക്കുകയും,



ബുർക്സാ അപ്പം ഭക്ഷിക്കുകയും ചെയ്യുന്നു.

### ബുർക്സ

വി. കുർബാനയ്ക്ക് സാധാരണ രണ്ട് അപ്പം ഉണ്ടാക്കുന്നു. ഒന്ന് വി. കുർബാനയ്ക്ക് ഉപയോഗിക്കുകയും മറ്റത് വി. കുർബാനാനന്തരം വാഴ്ത്തി ശെമ്മാശന് (ശുശ്രൂഷകൻ) കൊടുക്കുകയും ശെമ്മാശൻ (ശുശ്രൂഷകൻ) അത് ജനങ്ങൾക്കായി നൽകുകയും ചെയ്യുന്നു. ഇത് പഴയകാലത്തെ സ്നേഹവിരുന്നിനോട് സദൃശ്യമാണ്. ആദിമകാലങ്ങളിൽ വി. കുർബാനയ്ക്കുള്ള അപ്പം വിശ്വാസികൾ വീടുകളിൽ നിന്ന് ഉണ്ടാക്കി കൊണ്ടുവരികആയിരുന്നു പതിവ്. വി. കുർബാന അർപ്പിക്കുവാൻ അപ്പം എടുത്തതിനുശേഷമുള്ളവ വി. കുർബാനാനന്തരം വിശ്വാസികൾക്ക് ശുശ്രൂഷകൻ നൽകുന്ന പതിവുണ്ടായിരുന്നു. എന്നാൽ അപ്പത്തിന്റെ വിശുദ്ധി കാക്കുവാൻ വേണ്ടി ദേവാലയങ്ങളിൽ തന്നെ അപ്പം ഉണ്ടാക്കുകയും വിശ്വാസികൾ അപ്പത്തിന് പകരമായി കഴിവനുസരിച്ചുള്ള നേർച്ചകൾ, കുർബാനപ്പണം എന്നിവ ദേവാലയങ്ങളിൽ നൽകുകയും ചെയ്യുന്ന രീതി പിന്നീടുണ്ടായി.

**അനുബന്ധം 1**

# ജീവന്റെ പുസ്തകം

വി. ബലിപീഠത്തിൽ മരിച്ചുപോയവരുടെ പേര് എഴുതിവയ്ക്കുന്ന പുസ്തകമാണ് സ്പർഹായോ അഥവാ ജീവന്റെ പുസ്തകമായി അറിയപ്പെടുന്നത്. ജീവന്റെ പുസ്തകം എന്നത് ജീവനുള്ളവരുടെ പുസ്തകം. സങ്കീർത്തനക്കാരൻ പറയുന്നു 'ഞാൻ മരിക്കയില്ല, ഞാൻ ജീവനോടെയിരുന്ന് യഹോവയുടെ പ്രവൃത്തികളെ വർണ്ണിക്കും' (സങ്കീ. 118:17). ജഡികമായി മരിച്ചാലും ആത്മികമായി ജീവിക്കുന്നതുകൊണ്ട് വിശ്വാസികൾ നിദ്രകൊള്ളുന്നു (വാങ്ങിപ്പോയി) എന്നാണ് സഭാപാരമ്പര്യം പഠിപ്പിക്കുന്നത്. പൗലോസ് ശ്ലീഹാ റോമാ ലേഖനത്തിൽ പറയുന്നു, നമ്മുടെ 'ദൈവത്തിന്റെ കൃപാവരമോ കർത്താവായ യേശുക്രിസ്തുവിൽ നിത്യജീവൻ തന്നെ' (റോമ. 6:23). കോരിന്ത്യ ലേഖനത്തിൽ ശ്ലീഹാ പ്രബോധിപ്പിക്കുന്നു, "അതുകൊണ്ട് ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാലും ഞങ്ങൾ അവനെ പ്രസാദിപ്പിക്കുന്നവർ ആകുവാൻ അഭിമാനിക്കുന്നു" (2 കോരിന്ത്യ 5:9). അതുകൊണ്ട് ശരീരം നശിച്ചാലും ആത്മാവ് ജീവിക്കുന്നു. അങ്ങനെ ജീവനുള്ള ആത്മാക്കളായിട്ടുള്ള നമ്മുടെ പൂർവികർക്ക് വേണ്ടി നമ്മൾ പ്രാർത്ഥിക്കുന്നു. നമ്മുടെ പ്രാർത്ഥനകളാൽ അവർക്കും അവരുടെ പ്രാർത്ഥനകളാൽ നമുക്കും ദൈവികമായ ആശ്വാസം ലഭിക്കുന്നു.

വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കുക എന്നത് സുറിയാനിസഭയുടെ പാരമ്പര്യമാണ്. അത് നമ്മുടെ നമസ്കാരക്രമങ്ങളിൽ നിന്ന് മനസിലാകും. ആഴ്ചവട്ടത്തിൽ ഞായർ ഒഴിച്ചുള്ള ദിവസങ്ങളെ *സാധാരണ ദിവസങ്ങൾ* എന്നാണ് പറയുന്നത്. ആ സാധാരണ ദിവസങ്ങളിൽ ഓരോ ദിവസത്തിനും പ്രത്യേക പ്രാർത്ഥനാവിഷയങ്ങൾ ഉണ്ട്. അതിൽ ശനിയാഴ്ച, സകല വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനയാണ് ക്രമീകരിച്ചിരിക്കുന്നത്. അതുപോലെ യാമപ്രാർത്ഥനകളിൽ ഒമ്പതാം മണിയുടെ നമസ്കാരം മരിച്ചവർക്ക് വേണ്ടിയുള്ളതായിട്ടാണ് ക്രമീകരിച്ചിരിക്കുന്നത്. കൂടാതെ, വി. കുർബാനയിൽ ഒന്നിലധികം പ്രാവശ്യം വാങ്ങിപ്പോയ സകല വിശ്വാസികളെയും ഓർക്കുകയും അവർക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഇക്കാരണങ്ങളാൽ വാങ്ങിപ്പോയവർക്ക് വേണ്ടി പ്രാർത്ഥിക്കുക എന്നത് സുറിയാനി പാരമ്പര്യത്തിൽ ഒഴിച്ചുകൂടാൻ ആവാത്ത ഒന്നാണ്.

സ്ലീബായുടെ രാത്രി നമസ്കാരത്തിൽ ഇപ്രകാരം പാടുന്നു.

'നിങ്ങൾ തൻമൃതർപേരുകളെ-
ഓർക്കാനും പള്ളിയിലിവിടെ



എഴുതാനും മേൽ സ്വർഗത്തിൽ-മശിഹാ തൻ വരവിൽ തന്നോട-
വർ മോദിപ്പാനും-ചേർപ്പിൻ പ്രിസ്തായിൽ.'

സുറിയാനിസഭയുടെ പാരമ്പര്യപ്രകാരം വാങ്ങിപ്പോയ വിശ്വാസികളുടെ പേര് വിശുദ്ധ ത്രോണോസിന്റെ വിരിയിൽ (പ്രിസ്താ) എഴുതേണ്ടതാണ്. തികച്ചും അപ്രായോഗികമാണെന്ന് തോന്നുന്ന ഈ നിബന്ധന വ്യക്തമാക്കുന്നത് മരിച്ചുപോയ വിശ്വാസികളുടെ പേര് വിശുദ്ധ ബലിപീഠത്തിൽ വിരിപോലെ മാറ്റാനാവാത്തവിധം അവിടെ സൂക്ഷിക്കേണ്ട ഒരു രേഖയാണ് എന്നാണ്.

ആദം മുതലുള്ള ഗോത്രപിതാക്കന്മാരുടെയും പ്രവാചകന്മാരുടെയും ശ്ലീഹന്മാരുടെയും സഹദേന്മാരുടെയും മൌദ്യാനന്മാരുടെയും കാദീശന്മാരുടെയും പിതാക്കന്മാരുടെയും പേരുകൾ വിശുദ്ധ ത്രോണോസിൽ എഴുതി വയ്ക്കുക എന്ന മഹനീയ പാരമ്പര്യം ഏതാണ്ട് 12-ാം നൂറ്റാണ്ടോടു കൂടി സുറിയാനിസഭയിൽ അസ്തമിച്ചു.

1876-ൽ മലങ്കരസഭ സന്ദർശിച്ച ആദ്യത്തെ അന്ത്യോഖ്യൻ പാത്രിയർക്കീസായ പ. പത്രോസ് തൃതീയൻ ഈ പുരാതന പാരമ്പര്യം മലങ്കര സഭയിൽ പുനരുദ്ധാരണം നടത്തുന്നതിന് ആവശ്യപ്പെട്ടു. 1876 കുംഭം 8-ന് കോട്ടയം ചെറിയപള്ളിയിൽ നിന്ന് സകല വാങ്ങിപ്പോയവരുടെയും ഞായറാഴ്ച (ആനീദെ ഞായർ) പ. പാത്രിയർക്കീസ് ബാവാ, എല്ലാ പള്ളികളിലും മരിച്ചുപോയവരുടെ പേരെഴുതിയ പുസ്തകം ഉണ്ടായിരിക്കേണ്ടതാണെന്നും ആ പുസ്തകത്തിൽ ഓരോരുത്തനും അവനവന്റെ മരിച്ചുപോയവരുടെ പേര് കാലാകാലങ്ങളിൽ ചേർക്കേണ്ടതാണെന്നും 'ആനിദെ' ഞായറാഴ്ച എല്ലാവരുടെയും പേര് ഓർക്കേണ്ടതാണെന്നും, ഈ പുസ്തകം വിശുദ്ധ ത്രോണോസിൽ നിന്ന് മാറ്റിക്കൂടാത്തതാണെന്നുമുള്ള ഒരു കല്പന പുറപ്പെടുവിച്ചു.

**അവലംബം:**

1. കാനോന നമസ്കാരം.

2. വി. കുർബാനക്രമം.

3. വടക്കൻമണ്ണൂർ പള്ളിയിലെ ജീവന്റെ പുസ്തകം.

**അനുബന്ധം 2**

# ദൈവാലയം: ദൈവത്തിന്റെ ആലയം

ദൈവം എവിടെ വസിക്കുന്നുവോ അതാണ് ദൈവാലയം. ദൈവം സർവ്വവ്യാപിയാണ്. തന്മൂലം ദൈവത്തോട് എവിടെ വച്ചും എപ്പോൾ വേണമെങ്കിലും പ്രാർത്ഥിക്കാം. എങ്കിലും “ഞാൻ അവരുടെ നടുവിൽ വസിപ്പാൻ അവർ എനിക്ക് ഒരു വിശുദ്ധ മന്ദിരം ഉണ്ടാക്കണം” (പുറപ്പാട് 25:8) എന്ന യഹോവയുടെ അരുളപ്പാട് ലഭിച്ചതുകൊണ്ടാണ് വിശുദ്ധ മന്ദിരങ്ങൾ നിർമ്മിക്കുന്നത്.

മോശയുടെ കാലത്തിനുമുമ്പ് യാഗപീഠങ്ങളിൽ ആയിരുന്നു ആരാധന നടത്തിയിരുന്നത്. മോശയുടെ കാലത്ത് യഹോവയുടെ കല്പനപ്രകാരം സമാഗമന കൂടാരം നിർമ്മിച്ചു. അതിനുശേഷം ശലോമോൻ രാജാവിന്റെ കാലത്ത് യറുശലേം ദേവാലയം നിർമ്മിച്ചു ദൈവത്തെ ആരാധിച്ചു പോന്നു.

## A. ദൈവാലയം

ദൈവാലയം സഭയുടെ പ്രതീകവും സ്വർഗ്ഗത്തിന്റെ ഛായയും ആണ്. പള്ളിയെ കൂടാതെ സഭയോ, സഭയെ കൂടാതെ പള്ളിയോ ഇല്ല. വി. ബലിപീഠത്തിന്മേൽ അപ്പവീഞ്ഞുകളുടെ രൂപത്തിൽ ദൈവപുത്രൻ സന്നിഹിതനാകുകയും അദൃശ്യസഭയിലെ മാലാഖമാരുടെയും വിശുദ്ധന്മാരുടെയും സമൂഹങ്ങൾ സമ്മേളിക്കുകയും ചെയ്യുന്നു. അതുകൊണ്ട് പള്ളിയിൽ താബോർ മലയിൽ എന്നപ്രകാരം സ്വർഗ്ഗത്തിന്റെ അവതരണം സംഭവിക്കുന്നതിനാൽ ജീവിച്ചിരിക്കുന്നവർക്ക് സ്വർഗ്ഗാനുഭൂതിയിൽ വളരുന്നതിന് സാധിക്കുന്നു. സഭ സ്വർഗ്ഗത്തോടും, പറുദീസയോടും, ഭൂമിയോടും ബന്ധപ്പെടുകയും ഉൾക്കൊള്ളുകയും ചെയ്യുന്നതുപോലെ, പള്ളി വി. മദ്ബഹായേയും, അഴിക്കകത്തേയും, ഹൈക്കലായേയും ഉൾക്കൊള്ളുന്നു. യേറുശലേം ദേവാലയത്തിന്റെ അളവുകളും ഭാഗങ്ങളും 1 രാജാക്കന്മാർ 6-ാം അദ്ധ്യായത്തിൽ നിന്ന് ലഭിക്കുന്നു.

## B. ദേവാലയത്തിന്റെ ഭാഗങ്ങൾ

യേറുശലേം ദൈവാലയത്തിന്റെ പ്രധാനഭാഗങ്ങൾ താഴെപ്പറയുന്നവയാണ്.

1. അതിവിശുദ്ധ സ്ഥലം.

2. ശുദ്ധ സ്ഥലം.



3. പ്രാകാരം.

4. പുറജാതികൾക്കുള്ള സ്ഥലം.

യെറുശലേം ദേവാലയത്തോട് സാമ്യപ്പെടുത്തി നമ്മുടെ ദേവാലയങ്ങൾക്കും 4 ഭാഗങ്ങൾ ഉണ്ട്.

1. വി. മദ്ബഹാ. 2. അഴിക്കകം. 3. ഹൈക്കല. 4. നാടകശാല.

യെറുശലേം ദേവാലയത്തിലെ അതിവിശുദ്ധ സ്ഥലത്ത് സാക്ഷ്യപെട്ടകം സ്ഥാപിച്ചിരുന്നു. അതിൽ 10 കല്പനകൾ, അഹറോന്റെ തളിർത്ത വടി, മന്ന ഇട്ടുവച്ച പൊൻപാത്രം എന്നിവ ഉണ്ടായിരുന്നു. നമ്മുടെ ദേവാലയങ്ങളിൽ സാക്ഷ്യപെട്ടകത്തിന്റെ സ്ഥാനത്ത് വി. ത്രോണോസ്, കല്പലകകളുടെ സ്ഥാനത്ത് വി. ഏവൻഗേലിയോൻ, മന്ന ഇട്ടുവച്ച പൊൻ പാത്രത്തിന്റെ സ്ഥാനത്ത് കാസാ പീലാസ, അഹറോന്റെ തളിർത്തവടിയുടെ സ്ഥാനത്ത് കുരിശ് എന്നിവയാണ് ഉള്ളത്. ഒരു പള്ളിക്കെട്ടിടം ദൈവാലയമായിത്തീരുന്നത് അതിന് അടിസ്ഥാനശില സ്ഥാപിച്ച് വി. ബലിപീഠവും, വി. മദ്ബഹായും, ഹൈക്കലായും വി. മൂറോൻകൊണ്ട് അഭിഷേകം ചെയ്തു കഴിയുമ്പോഴാണ്.

## C. ശിലാസ്ഥാപനം

പള്ളിയുടെ യഥാർത്ഥത്തിലുള്ള ശിലാസ്ഥാപനം എന്നു പറയുന്നത് പള്ളിക്കെട്ടിടം പണിയുന്ന അവസരത്തിൽ പ്രാരംഭമായി വാനത്തിൽ കല്ല് സ്ഥാപിക്കുന്ന ചടങ്ങല്ല. മറിച്ച് പള്ളിക്കൂദാശയോടനുബന്ധിച്ചുള്ള ഒരു ചടങ്ങാണ്. ശിലാസ്ഥാപനത്തിനുള്ള കല്ല് പ്രത്യേകമായി തയ്യാറാക്കി അതിന്റെ മദ്ധ്യത്തിൽ ഒരു ചെപ്പ് അടക്കം ചെയ്യത്തക്കവണ്ണം ഒരു കുഴി ഉണ്ടാക്കുന്നു. ആ കുഴിയിൽ ഒരു ചെപ്പിനകത്ത് കർത്താവിനെ പ്രതിനിധീകരിക്കുന്ന ഒരു സ്വർണ്ണക്കുരിശും 12 ശ്ലീഹന്മാരെ പ്രതിനിധീകരിക്കുന്ന 12 കല്ലുകളും വച്ച് അതിനു പുറമെ വിശ്വാസികളെ പ്രതിനിധീകരിക്കുന്ന കുന്തിരിക്കവും ഇട്ട് പരിശുദ്ധാത്മാവിന്റെ ആവസിപ്പും നിറവിന്റെ അനുഭവവും കാണിക്കുന്ന വി. മൂറോനും ഒഴിച്ച് അടച്ച് നേരത്തെ തയ്യാറാക്കിയ കല്ലിലുള്ള കുഴിയിൽ വയ്ക്കുന്നു. അനന്തരം പ്രാർത്ഥനകളും മറ്റും നടത്തി ആ കല്ല് വി. മൂറോൻ കൊണ്ട് അഭിഷേകം ചെയ്ത് ആഘോഷിച്ചിട്ട് ത്രോണോസിന്റെ അടിയിൽ അതിനായി തയ്യാറാക്കപ്പെട്ടിട്ടുള്ള കുഴിയിൽ സ്ഥാപിക്കുന്നു. അതോടുകൂടി ആ പള്ളി സഭയോട് ചേർത്ത് പണിയപ്പെടുകയും സഭയുടെ ഒരു ഭാഗമായി തീരുകയും ചെയ്യുന്നു. കർത്താവായ യേശുക്രിസ്തു മൂലക്കല്ലും അപ്പോസ്തോലന്മാരും പ്രവാചകന്മാരും അടിസ്ഥാനകല്ലുകളാകുന്ന ഉറപ്പുള്ള അടിസ്ഥാനത്തിന്മേൽ സഭ പണിയപ്പെടുന്നു എന്നുള്ളതാണ് ശിലാസ്ഥാപനത്തിന്റെ അർത്ഥം.

**അനുബന്ധം 3**

# വി. മദ്ബഹായും ഉപകരണങ്ങളും

### 1. വി. ത്രോണോസ്

ഏതിന്മേൽ ബലി അർപ്പിക്കപ്പെടുന്നുവോ അതിന് ബലിപീഠം എന്നു പറയുന്നു. ബലിപീഠത്തിന് "സിംഹാസനം" എന്നർത്ഥമുള്ള ത്രോണോസ് എന്നും പേരുണ്ട്. ത്രോണോസ് കല്ലുകൊണ്ട് കെട്ടി ഭംഗിയായി വെള്ള തേച്ചതോ, മരംകൊണ്ട് ഉണ്ടാക്കിയതോ ആകാം. വി. ത്രോണോസ് ഗോഗുൽത്താ മലയേയും കർത്താവിന്റെ കബറിനെയും സൂചിപ്പിക്കുന്നു. ത്രോണോസിന്റെ മദ്ധ്യത്തിലായി എപ്പോഴും ഒരു കുരിശും ഇരുവശങ്ങളിലുമായി മെഴുകുതിരിക്കാലും ഉണ്ടായിരിക്കും.

### 2. കുരിശ്

ഏത് ആരാധനയിലും കുരിശ് ആരാധ്യവസ്തുവായി നടുനായകത്വം വഹിക്കുന്നു. വി. ത്രോണോസിൽ എപ്പോഴും ഒരു മരക്കുരിശ് ഉണ്ടായിരിക്കണം എന്നുള്ളത് നിർബന്ധമാണ്. വി. ത്രോണോസിൽ അല്ലാതെ മറ്റ് ശുശ്രൂഷകൾ നടത്തുമ്പോഴും ഒരു മേശയും അതിന്മേൽ ഒരു കുരിശും ഇരുവശങ്ങളിലും മെഴുകുതിരിയും വച്ചിരിക്കും കുരിശ് കർത്താവിനെ പ്രതിനിധീകരിക്കുന്നു.

### 3. മെഴുകുതിരി

വി. ത്രോണോസിൽ കുരിശിന് പുറമേ മെഴുകുതിരികൾ ഉണ്ടായിരിക്കണം. സാധാരണയായി 12 തിരികളാണ് ഉപയോഗിക്കാറുള്ളത്. ഇത് കർത്താവിന്റെ 12 ശ്ലീഹന്മാരെ സൂചിപ്പിക്കുന്നു. 2, 3, 7 തിരികളും ചുരുക്കത്തിൽ ഉപയോഗിക്കാറുണ്ട്. ദേവാലയത്തിലെ നിത്യാരാധനകളിൽ സന്ധ്യാപ്രാർത്ഥന മുതൽ ത്രോണോസിൽ ഒരു തിരിയും സൂത്താറയിൽ 91–ാം മസുമൂറ മുതൽ 2 തിരിയും രാത്രി പ്രാർത്ഥനയിൽ ഹാലേലൂയ്യാ മുതലും പ്രഭാതനമസ്കാരത്തിനും വി. ത്രോണോസിന്മേൽ ഒരു തിരിയും കത്തിക്കുന്നു. അഗ്നി ദൈവികസാന്നിദ്ധ്യത്തെയും ചൈതന്യത്തെയുമാണ് സൂചിപ്പിക്കുന്നത്.

### 4. ചിത്തോൽ

വി. ത്രോണോസ് പൊതിയുന്ന ചിത്രപ്പണികളുള്ള അലങ്കാരവസ്ത്രമാണിത്. സാധാരണയായി ചിത്തോൽ മേൽത്തരം തുണികൾ കൊണ്ട് ഉണ്ടാക്കുകയും മൂന്ന് ഖണ്ഡങ്ങളായി തിരിച്ചിരിക്കുകയും ചെയ്യും. ഇത് കർത്താവിനെ കബറടക്കുന്ന സമയത്ത് കർത്താവിനെ പൊതിഞ്ഞ കേത്താന പട്ടിനെ സൂചിപ്പിക്കുന്നു.



### 5. വെള്ള വിരി

വി. കുർബാനസമയത്ത് ചിത്തോലിന്റെ മുകളിൽ ഒരു വെള്ള വിരി ഇട്ടിരിക്കും ഇതിന്റെ അരികും ചിത്രപ്പണികൾ ചെയ്തതായിരിക്കും.

### 6. വി. തബ്ലൈത്താ

ഏകദേശം 15 ഇഞ്ച് നീളവും 8 ഇഞ്ച് വീതിയും 1 ഇഞ്ച് കനവും ഉള്ള മേല്ത്തരം മരം കൊണ്ടോ, മാർബിൾകൊണ്ടോ നിർമ്മിച്ച പലകയാണിത്. വി. ത്രോണോസ് കൂദാശ ചെയ്യുന്ന അതേക്രമം ഉപയോഗിച്ചുതന്നെയാണ് വി. തബ്ലൈത്തായും കൂദാശ ചെയ്യുന്നത്. ഇതിന് Moving Altar എന്നു പറയുന്നുണ്ട്. ദേവാലയമോ ത്രോണോസോ ഇല്ലാത്ത സ്ഥലത്ത് വി. തബ്ലൈത്താ വച്ച് വി. കുർബാന അർപ്പിക്കാവുന്നതാണ്. വി. ത്രോണോസുണ്ടെങ്കിൽ പോലും വി. തബ്ലൈത്താ കൂടാതെ വി. കുർബാന അർപ്പിക്കുവാൻ പാടില്ല. വി. തബ്ലൈത്തായുടെ അടിവശത്ത് അത് ആരാൽ, എന്ന് കൂദാശ ചെയ്തു എന്ന് എഴുതിയിരിക്കണം. അല്ലെങ്കിൽ ഇത് കൂദാശ ചെയ്തതാണോ അല്ലയോ എന്ന് പില്ക്കാലത്ത് സംശയിക്കാം. ഒരിക്കൽ കൂദാശ ചെയ്ത തബ്ലൈത്താ രണ്ടാമത് കൂദാശ ചെയ്യുവാൻ പാടില്ല. വി. തബ്ലൈത്താ കർത്താവിനെ ക്രൂശിച്ച സ്ലീബായുടെ ദൃഷ്ടാന്തമാണ്. വി. തബ്ലൈത്താ കൂടാതെ വി. കുർബാന അർപ്പിക്കുവാൻ ആർക്കും അനുവാദമില്ല. അതുപോലെ പുരോഹിതന് ഒരു ദിവസം ഒരു പ്രാവശ്യം മാത്രമേ ഒരു വി. തബ്ലൈത്തായിൽ വി. കുർബാന അർപ്പിക്കുവാൻ പാടുള്ളൂ. വി. തബ്ലൈത്താ "വിരിക്കൂട്ട്" ഇട്ട് മൂടുകയും കാസാപീലാസകൾ അതിന്മേൽ ക്രമപ്പെടുത്തുകയും ചെയ്യുന്നു. ഏദന്റെ പറുദീസയിലെ ജീവന്റെ മരമായി ഇതിനെ ചിത്രീകരിക്കുന്നു.

### 7. വിരിക്കൂട്ട്

വി. ത്രോണോസ് ചിത്തോൽ കൊണ്ട് മൂടുന്നതുപോലെ വി. തബ്ലൈത്താ വിരിക്കൂട്ട് ഉപയോഗിച്ചു മൂടുന്നു. ഇതിന്മേലാണ് കാസാപീലാസകൾ ക്രമപ്പെടുത്തുന്നത്. വിരിക്കൂട്ടിൽ പ്രധാനമായും 3 നിറങ്ങൾ ഉണ്ടായിരിക്കും.

ഏറ്റവും പുറമേ ചുവപ്പ്. അത് പ്രപഞ്ചത്തെ സൂചിപ്പിക്കുന്നു. അതിനു മുകളിൽ പച്ച. അത് ഭൂമിയെ സൂചിപ്പിക്കുന്നു. ഏറ്റവും ഉള്ളിൽ വെള്ള (മഞ്ഞ) ഇത് സഭയെ സൂചിപ്പിക്കുന്നു.

കബിലാനയും (കാസാപീലാസകൾ മൂടുന്ന ചിത്രപ്പണികളോടു കൂടിയ തുണി. ഇത് സീനായ് മലയുടെ മുകളിലുള്ള മേഘത്തെ സൂചിപ്പിക്കുന്നു) ശോശപ്പായും (ചിത്രപ്പണികളോട് കൂടിയ വെളുത്ത തുണി. ഇത് കൃപാസനത്തിന് മുകളിലുള്ള തേജസ്സിനെയും, ആഘോഷിക്കുമ്പോൾ പരിശുദ്ധാത്മാവിന്റെ ആവാസത്തെയും സൂചിപ്പിക്കുന്നു) ശ്മൂർത്തോയും

(കാസാപീലാസകൾ തുടയ്ക്കുവാനുള്ള സ്പോഞ്ചുകൊണ്ടുള്ള ചെറിയ കുഷ്യൻ) വിരിക്കൂട്ടത്തോടൊന്നിച്ച് ഉണ്ടായിരിക്കും.

**8. കാസാപീലാസകൾ**

കാസാപീലാസകൾ മേൽത്തരം ലോഹങ്ങൾ കൊണ്ട് പണിതതായിരിക്കും. പുതുതായി കാസാപീലാസകൾ, വിരിക്കൂട്ടം, ചിത്തോൽ, കാപ്പക്കൂട്ടം, ശുശ്രൂഷക്കുപ്പായം മുതലായവ ഉപയോഗിക്കുമ്പോൾ അവയ്ക്കുള്ള ശുദ്ധീകരണപ്രാർത്ഥന നടത്തിയശേഷമാണ് ഉപയോഗിക്കുന്നത്. കാസാപീലാസകൾ മന്ന ഇട്ടുവച്ച പൊൻപാത്രത്തെ സൂചിപ്പിക്കുന്നു. വി. കുർബാന അനുഭവിക്കുന്നതിനായി ഒരു സ്പൂൺ (തർവോദോ. യശയ്യാവ് 6:6), പീലാസായുടെ ഉള്ളിൽ കബിലാനയുടെ അടിയിൽ വയ്ക്കുന്ന കുരിശാകൃതിയുള്ള കൗക്കുബാ (കാലിത്തൊഴുത്തിന് മുകളിൽ പ്രത്യക്ഷപ്പെട്ട നക്ഷത്രത്തെ സൂചിപ്പിക്കുന്നു), വി. കുർബാന അർപ്പിക്കുന്ന സമയത്ത് പുരോഹിതന് കൈവിരലുകൾ കഴുകുന്നതിന് വെള്ളം വയ്ക്കുന്നതിനുള്ള ചെറിയപാത്രം എന്നിവ കാസാകൂട്ടത്തോടൊന്നിച്ച് ഉണ്ടായിരിക്കും.

**9. രംശേത്തി**

ഇത് പോർട്ടുഗീസ് പാരമ്പര്യത്തിൽ നിന്നും ലഭിച്ച ഒരു അലങ്കാരമാണ്. സ്വർണ്ണ ഗിൽറ്റിട്ട് മനോഹരമാക്കിയ പൂക്കളും ഇലകളും ഉള്ള ചെടിയുടെ രൂപത്തിലാണിത്. വി. കുർബാനയിലെ പ്രപഞ്ച സാന്നിദ്ധ്യത്തെ ആയിരിക്കും ഇത് സൂചിപ്പിക്കുന്നത്.

**10. സക്രാരി (മശ്ക്കൽ സബിനൊ)**

ഇത് റോമൻ കത്തോലിക്കാ പാരമ്പര്യമാണ്. വി. കുർബാന സൂക്ഷിച്ച് വയ്ക്കുന്നതിന് ബലിപീഠത്തിൽ വയ്ക്കുന്ന പേടകമാണിത്. ഭംഗിയായി അലങ്കരിച്ചിട്ടുള്ളതും അകം പട്ടുകൊണ്ട് പൊതിഞ്ഞിട്ടുള്ളതുമാണ്. ഇതിനുള്ളിൽ വി. കുർബാന വയ്ക്കുന്നതിനുള്ള ചെപ്പ് ഉണ്ട്. ഇത് കൂടാതെ വി. മൂറോനും, സൈത്തും ഇതിനുള്ളിൽ സൂക്ഷിക്കാറുണ്ട്. വി. കുർബാന സൂക്ഷിച്ചുവച്ചിരിക്കുന്ന ദേവാലയങ്ങളിൽ 'കെടാവിളക്ക്' ആവശ്യമാണ്.

**11. ഏവൻഗേലിയോൻ മേശ**

സാധാരണയായി ഇത് വി. മദ്ബഹായിൽ വി. ത്രോണോസിന്റെ വടക്കുഭാഗത്ത് വയ്ക്കുന്നു. ഇത് വിശിഷ്ട വസ്ത്രങ്ങൾ കൊണ്ട് അലങ്കരിച്ചിടുകയും അതിനു മുകളിൽ വി. ഏവൻഗേലിയോൻ പുസ്തകവും രണ്ട് മെഴുകുതിരികളും വയ്ക്കുകയും ചെയ്യുന്നു. വി. ഏവൻഗേലിയോൻ പുസ്തകം പത്ത് കല്പനകൾ എഴുതിയ കല്പലകകളെ സൂചിപ്പിക്കുന്നു.

**12. സിംഹാസനം**

എപ്പിസ്കോപ്പായെ കൂടാതെ സഭയോ പള്ളിയോ ഇല്ല. പട്ടക്കാരൻ



പള്ളിയിൽ എപ്പിസ്കോപ്പായുടെ പ്രതിനിധിയാണ്. അതുകൊണ്ട് എപ്പിസ്കോപ്പാ സന്നിഹിതനല്ലെങ്കിൽ തന്നെയും അദ്ദേഹത്തിന്റെ സിംഹാസനം വി. മദ്ബഹായിൽ ഉണ്ടായിരിക്കണം.

**13. ധൂപക്കുറ്റി**

ധൂപക്കുറ്റിക്ക് 2 തട്ടുകളും 4 ചങ്ങലകളും 12 മണികളും ഇവയെല്ലാം ബന്ധിപ്പിക്കുന്ന കൊളുത്തുകളും ഉണ്ട്. തട്ടുകൾ കന്യകമറിയാമിനെയും, അഗ്നി ദൈവപുത്രനേയും, ചങ്ങലകളിൽ ഒന്ന് പിതാവിനെയും രണ്ടെണ്ണം ദൈവവും മനുഷ്യനുമായ പുത്രനേയും, നാലാമത്തേത് വി. റൂഹായേയും 12 മണികൾ 12 ശ്ലീഹന്മാരേയും സൂചിപ്പിക്കുന്നു. ചങ്ങലയിലെ കണ്ണികൾ തലമുറകളെയാണ് പ്രതിനിധീകരിക്കുന്നത്. സാധാരണയായി 72 കണ്ണികൾ ഉണ്ടായിരിക്കും. ഇത് 72 അറിയിപ്പുകാരെ സൂചിപ്പിക്കുന്നതായി ചില വ്യാഖ്യാതാക്കൾ പറയുന്നു. കൂടുതൽ വിശദമായ വ്യാഖ്യാനത്തിൽ ധൂപക്കുറ്റിയുടെ മേൽത്തട്ട് ആകാശത്തേയും അടിത്തട്ട് ഭൂമിയേയും, കരി പാപമയരായ മനുഷ്യരേയും, കരി അഗ്നിമൂലം ജ്വലിച്ച് പ്രകാശിക്കുന്നതുപോലെ പാപമയരായ മനുഷ്യർ പരിശുദ്ധാത്മാവിന്റെ ആവാസത്താൽ പാപം നീങ്ങി പ്രകാശിക്കുമെന്ന് സൂചിപ്പിക്കുന്നു. വി. ദൈവമാതാവും ശ്ലീഹന്മാരും പരിശുദ്ധന്മാരും വിശ്വാസികളുടെ സമൂഹവുമടങ്ങിയ പൊതു സഭയേയാണ് ധൂപക്കുറ്റി സൂചിപ്പിക്കുന്നത്. ചങ്ങലയുടെ കണ്ണികൾ ആദാം മുതലുള്ള സകല തലമുറകളെയും സൂചിപ്പിക്കുന്നു. സുഗന്ധവർഗ്ഗങ്ങളുടെ പുക മേല്പോട്ടുയരുന്നതുപോലെ നമ്മുടെ പ്രാർത്ഥനകൾ ദൈവത്തിങ്കലേക്ക് ഉയരുന്നതായിരിക്കണമെന്നും കാണിക്കുന്നു.

**14. മണി**

ശുശ്രൂഷയുടെ പ്രധാന ഭാഗങ്ങളെ വിശ്വാസികളെ അറിയിക്കുന്നതിന് കൈമണികൾ ഉപയോഗിക്കുന്നു. വലിയമണി നമസ്കാരസമയം അറിയിക്കുവാനാണ് ഉപയോഗിക്കുന്നത്. സാധാരണ ദിവസങ്ങളിൽ രണ്ട് പ്രാവശ്യവും (രാവിലെയും വൈകിട്ടും) മൂന്നു നോമ്പിലും വലിയനോമ്പിലും മൂന്നു പ്രാവശ്യവും (ഉച്ചയ്ക്കും) വലിയമണി അടിക്കുന്നു.

**15. മറുവഹസാകൾ**

മറുവഹസാകൾ സ്രോപ്പേന്മാരുടെ ചിത്രങ്ങൾ കൊത്തിയിട്ടുള്ളവയാണ്. വി. കുർബാനയിലും ശുശ്രൂഷകളിലും ആത്മികമായി നമ്മോടു കൂടി സംബന്ധിക്കുന്ന മാലാഖമാരെ മറുവഹ്സാകൾ സൂചിപ്പിക്കുന്നു. മറുവഹ്സാകളുടെ 72 മണികൾ അറിയിപ്പുകാരെ പ്രതിനിധീകരിക്കുന്നു.

**16. തിരശ്ശീല**

വി. മദ്ബഹായെ ദേവാലയത്തിന്റെ മറ്റു ഭാഗങ്ങളിൽ നിന്ന് വേർതിരിക്കുന്നത് തിരശ്ശീലയാണ്. പഴയനിയമ കാലത്ത് അതിവിശുദ്ധ സ്ഥലം

പ്രാകാരത്തിൽ നിന്ന് തിരശ്ശീലയാൽ വേർതിരിക്കപ്പെട്ടിരുന്നു. ഓരോ വി. ത്രോണോസിന്റെ മുമ്പിലും തിരശ്ശീല വേണ്ടതാണ്.

### II. അഴിക്കകം

ന്യായപ്രമാണ കാലത്തെ വിശുദ്ധസ്ഥലത്തിന്റെ സ്ഥാനമാണ് ഇന്ന് അഴിക്കകത്തിന്. വി. മദ്ബഹായിൽ നിന്നുകൊണ്ടല്ലാതെ നടത്തുന്ന നമസ്കാരങ്ങളും കൂദാശകളും നടത്തുന്നത് ഇവിടെ നിന്നുകൊണ്ടാണ്. സന്ധ്യയിലും പ്രഭാതത്തിലുമുള്ള ആരാധന രണ്ട് ഗൂദാകളായി നടത്തുവാൻ രണ്ട് മേശകൾ അഴിക്കകത്തുണ്ടായിരിക്കണം. പ്രധാന വി. ത്രോണോസുകൾക്ക് പുറമെ വേറെ ത്രോണോസുകൾ ആവശ്യമെങ്കിൽ അവ അഴിക്കകത്ത് തെക്കും വടക്കുമായി കിഴക്കേ അരികിൽ പണിയുന്നു. അങ്ങനെ ത്രോണോസുകൾ ഉണ്ടെങ്കിൽ അതിനുള്ള ഭാഗം വേർതിരിച്ചിടുകയും ആ ഭാഗം ജനങ്ങൾ ഉപയോഗിക്കാതിരിക്കുകയും വേണം. വി. മദ്ബഹാ പോലെ അഴിക്കകവും ഭക്തിബഹുമാനങ്ങളോടെ കരുതേണ്ടതാണ്.

### III. ഹൈക്കല

ആരാധനയിൽ സംബന്ധിക്കുവാൻ വേണ്ടി ജനങ്ങൾ നിൽക്കുന്ന സ്ഥലമാണ് ഹൈക്കല. ഇവിടെ ജനങ്ങൾ നിൽക്കുമ്പോൾ മദ്ധ്യഭാഗം കിഴക്കുപടിഞ്ഞാറായി കഴിവതും ഒഴിഞ്ഞിടണം. പള്ളിയകത്ത് സ്ത്രീപുരുഷന്മാർ ചെരിപ്പോ, മറ്റ് സാധനങ്ങളോ, ഭക്തിക്കു നിരക്കാത്തതായ വേഷവിധാനങ്ങളോ ഉപയോഗിക്കുന്നത് ഉചിതമല്ല. പള്ളിയകത്ത് രാപാർക്കുകയോ, ഉറങ്ങുകയോ, ഭക്ഷണപാനീയങ്ങൾ കഴിക്കുകയോ ചെയ്യുന്നതും വിഹിതമല്ല. പള്ളിമുറ്റത്ത് മിതമായ സ്വരത്തിൽ സംസാരിക്കുകയല്ലാതെ ഒച്ചപ്പാടോ കൂക്കൂവിളിയോ, ശകാരവർഷങ്ങളോ ഉണ്ടാക്കുന്നത് അനുഗ്രഹപ്രദമല്ല.

### നാടകശാല

വിശ്വാസപഠിതാക്കളായ ആൾക്കാർക്കു വേണ്ടിയുള്ള സ്ഥലമാണിത്.



**അനുബന്ധം 4**

# ദേവാലയത്തിന്റെ ഉപവിഭാഗങ്ങൾ

### 1. ചമയപ്പുര (ദിയാക്കോനിയോൻ. Vestry)

ഈ മുറി വി. മദ്ബഹായുടെ വടക്കുവശത്താണ് ഉള്ളത്. വി. മദ്ബഹായിൽ ഉപയോഗിക്കുന്നതും തിരികെ വയ്ക്കുന്നതുമായ വിരിക്കൂട്ടം, കാസാക്കൂട്ടം, കാപ്പക്കൂട്ടം, ചിത്തോൽ മുതലായവ ചമയപ്പുരയിലെ അലമാരയിൽ സൂക്ഷിക്കുന്നു. കാർമ്മികനായ പുരോഹിതന് അംശവസ്ത്രങ്ങൾ ധരിക്കുന്നതിനും വി. കുർബാനയ്ക്കുള്ള അപ്പം ഉണ്ടാക്കുന്നതിനും ഈ മുറി ഉപയോഗിക്കുന്നു.

### 2. മാമോദീസാ മുറി

ഇത് ദേവാലയത്തിന് (മദ്ബഹായുടെ) തെക്കുഭാഗത്താണ് ഉള്ളത്. മാമോദീസാ തൊട്ടി വി. ത്രോണോസു പോലെ ബഹുമാന്യമായി സൂക്ഷിക്കണം. അതിന്മേൽ ചാരിനിൽക്കുകയോ, മറ്റു സാധനങ്ങൾ പെറുക്കിവയ്ക്കുകയോ ചെയ്യരുത്. മാമോദീസായ്ക്കുള്ള ശോശപ്പാ, കിരീടം, ത്രോണോസിൽ സക്രാരി ഇല്ലെങ്കിൽ മൂറോൻ പെട്ടി, കഴുകുവാനുള്ള സോപ്പ് എന്നിവയെല്ലാം ഈ മുറിയുടെ ഭിത്തിയിൽ അലമാരയ്ക്കകത്തു വയ്ക്കാം. മാമോദീസാതൊട്ടിയുടെ വക്കോട് എത്തുന്ന ഒരു കുരിശും എല്ലാം കൂടി മൂടുന്ന ഒരു അടപ്പും വേണം. അടപ്പു നല്ല വിരിയിട്ട് മൂടുകയും വേണം. ഈ വിരി പച്ചനിറത്തിൽ ചുവന്ന അരികോടെ വേണമെന്നാണ് പാരമ്പര്യം. വിരിയുടെ മുകളിലായി ഒരു തടിക്കുരിശും വച്ചിരിക്കും.

### 3. മണിമന്ദിരം

പള്ളിയോട് ചേർന്നോ അകന്നോ മണി തൂക്കുവാൻ മണിമാളിക ചിലയിടങ്ങളിൽ ഉണ്ടായിരിക്കും. വലിയമണി അടിക്കുമ്പോൾ ദൂരത്തുള്ളവർക്ക് കേൾക്കുന്നതിനും പള്ളിയകത്തുള്ളവർക്ക് ശബ്ദം അധികം അനുഭവപ്പെടാതിരിക്കുവാനും വേണ്ടി സൗകര്യമുള്ളവർ മണിമാളിക പണിയാറുണ്ട്. ഇത് ഒരു പാശ്ചാത്യ പാരമ്പര്യമാണ്.

മലങ്കരസഭയിലെ ദേവാലയങ്ങളിൽ പ്രത്യേക ആന്തരികാർത്ഥമില്ലാത്ത ഒരു വസ്തുവും ഉപയോഗിക്കുന്നില്ല. അവയുടെ അർത്ഥവും ഉപയോഗക്രമവും മനസിലാക്കുന്നത് വി. ആരാധനയിൽ കൂടുതൽ ഇഴുകി ചേരുവാൻ സാധിക്കും.

**അനുബന്ധം 5**

# വി. രഹസ്യങ്ങൾ (വി. കൂദാശകൾ)

*യേശുക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യത്തിലാണു കൂദാശകളുടെ അർത്ഥം സ്ഥിതിചെയ്യുന്നത്. മനുഷ്യനോടുള്ള ദൈവത്തിന്റെ നിസ്സീമമായ സ്നേഹമാണ്, മനുഷ്യാവതാരത്തിനു തന്നെ പ്രേരിപ്പിച്ചത്. സ്വയമായി ദൈവത്തെ അറിയുന്നതിനും സ്നേഹിക്കുന്നതിനും മനുഷ്യനു കഴിവില്ലാതിരുന്ന അവസ്ഥയിലാണു ദൈവം ക്രിസ്തുവിലൂടെ തന്നെ ത്തന്നെ വെളിപ്പെടുത്തിയത്. അതുകൊണ്ടു കൂദാശകൾ എന്നു നാം വിളിക്കുന്ന ദിവ്യരഹസ്യങ്ങളുടെ അടിസ്ഥാനം ദൈവത്തിന്റെ അളവറ്റ മനുഷ്യസ്നേഹവും തൽഫലമായുണ്ടായ ക്രിസ്തുവിന്റെ മനുഷ്യാവതാരവുമാണ്. ...*

*സുറിയാനിയിൽ കൂദാശ എന്ന വാക്കിന് 'വിശുദ്ധീകരണം' എന്ന അർത്ഥമാണ്. എന്നാൽ 'സഭയുടെ രഹസ്യങ്ങൾ' എന്ന പ്രയോഗമാണ് പുരാതനമായത്. ഈ അർത്ഥത്തിലാണ് ഗ്രീക്ക് ഭാഷയിൽ mysterion എന്ന പദമുപയോഗിക്കുന്നത്. ലത്തീൻ ഭാഷയിലെ sacramentum എന്ന പദത്തിൽ നിന്നാണ് യൂറോപ്യൻ ഭാഷകളിൽ sacrament എന്ന വാക്കുണ്ടായത്.**

കൂദാശകളുടെ മാർഗത്തിലൂടെ, പിതാവിൽ നിന്ന് പുറപ്പെടുകയും പുത്രനിൽ നിന്ന് എടുക്കപ്പെടുകയും ചെയ്യുന്ന പരിശുദ്ധാത്മാവ് ദൈവിക കൃപകൾ മനുഷ്യവർഗത്തിന് പകർന്നു കൊടുക്കുന്നു. ഹൃദയത്തിൽ നിന്ന് നാഡികൾ വഴിയായി ശരീരത്തിന്റെ ഓരോ അവയവങ്ങളിലേക്കും രക്തം പായിച്ച് ശരീരം മുഴുവനും സജീവമാക്കുന്നതുപോലെ ജീവന്റെ കേന്ദ്രമായ ക്രിസ്തുവിൽ നിന്ന് തന്റെ ശരീരമാകുന്ന വി. സഭയിൽ ജീവമാർഗങ്ങളായിരിക്കുന്ന നാഡികൾ ആണ് വി. കൂദാശകൾ.

ദൈവകൃപ പ്രാപിക്കുവാനുള്ള ശുദ്ധീകരണ കർമ്മങ്ങളാണ് വി. കൂദാശകൾ. ശുദ്ധീകരണം എന്നർത്ഥമുള്ള കൂദാശ എന്ന സുറിയാനി പദമാണ് മലങ്കരസഭ ഇന്ന് ഉപയോഗിക്കുന്നത്. പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ 'സഭയുടെ വിശുദ്ധ രഹസ്യങ്ങൾ'ക്ക് കൃത്യമായ നിർവചനം ഏതാനും വാചകങ്ങളിൽ നൽകുന്ന പതിവില്ല. 'കൂദാശകൾ' എന്ന പ്രയോഗവും 'ഏഴു കൂദാശകൾ' എന്ന സങ്കല്പവും പൗരസ്ത്യ ഓർത്തഡോക്സ് സഭകൾക്കില്ല. റോമൻ കത്തോലിക്കാ, ആംഗ്ലിക്കൻ സഭകളുമായുള്ള ബന്ധത്തിലൂടെ മലങ്കരസഭയിലെത്തിയതാണ് കൂദാശകൾ എന്ന പ്രയോ

*ഫാ. ഡോ. കെ. എം. ജോർജ്, *ജനതകളുടെ പ്രകാശം*, ദിവ്യബോധനം, കോട്ടയം, പേജ് 69–70.



ഗവും ഏഴു കൂദാശകൾ എന്ന സങ്കല്പവും. "സഭയുടെ വിശുദ്ധ രഹസ്യങ്ങൾ" എന്ന പ്രയോഗമാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ സ്വീകരിച്ചിരിക്കുന്നത്. അനാദികാലം മുതൽ മറഞ്ഞു കിടന്നിരുന്ന ദൈവത്തിന്റെ രക്ഷാകര പദ്ധതിയുടെ പൂർണ്ണത, ദൈവത്തിന്റെ ഏകജാതനായ യേശുക്രിസ്തുവിൽ വെളിപ്പെട്ടു. കർത്താവിന്റെ രഹസ്യാത്മകമായ ദൈവിക രക്ഷാകര പദ്ധതിയിൽ നാം ഇന്ന് പങ്കാളികളാകുന്നത് വി. കൂദാശകളിൽ കൂടിയാണ്. നാം പങ്കാളികളാകുക മാത്രമല്ല ലോകത്തെ മുഴുവനായും അതിലേക്കാനയിക്കുകയും ചെയ്യുന്നു. അതിനാൽ ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെട്ട ദൈവിക രഹസ്യങ്ങളുടെ വെളിപാട് ഇന്ന് ലോകത്തിൽ വി. കൂദാശകളിലൂടെ നൽകുന്നതിനാൽ വി. കൂദാശകളെ *രഹസ്യങ്ങൾ* എന്നു വിളിക്കുന്നു.

വി. കന്യകമറിയാമിൽ നിന്നുള്ള ദൈവപുത്രനായ യേശുക്രിസ്തുവിന്റെ മർത്തീകരണം മനുഷ്യബുദ്ധിക്ക് മനസിലാക്കുവാൻ കഴിയാത്ത അദ്വിതീയ രഹസ്യമാണ്. ആ മർത്തീകരണ രഹസ്യത്തിലാണ് കൂദാശകളുടെ അർത്ഥം സ്ഥിതിചെയ്യുന്നത്. ദൈവപുത്രൻ മനുഷ്യപുത്രനായത് മനുഷ്യപുത്രന്മാരെ ദൈവപുത്രന്മാരാക്കുന്നതിനായിരുന്നു. ആയതിനാൽ വി. രഹസ്യങ്ങളുടെ അടിസ്ഥാനം എന്നത് ദൈവത്തിന്റെ നിസ്സീമമായ സ്നേഹവും തത്ഫലമായുണ്ടായ ദൈവപുത്രന്റെ മർത്തീകരണവുമാണ്. അദൃശ്യനും അപ്രാപ്യനുമായ ദൈവം, മനുഷ്യദൃഷ്ടിക്ക് ഗോചരവും പ്രാപ്യവുമായവിധം മനുഷ്യനായി തീർന്നതും മനുഷ്യശരീരത്തിൽ വസിച്ചതുമാണ് കൂദാശാപ്രമാണത്തെ സാക്ഷാത്കൃതവും അർത്ഥപൂർണ്ണവുമാക്കിയത്. മനുഷ്യപുത്രന്മാരെ ദൈവപുത്രന്മാരാക്കുവാൻ, മനുഷ്യനെയും ദൈവത്തെയും അനുരഞ്ജിപ്പിക്കുവാൻ, സൃഷ്ടിയെ മുഴുവൻ തന്നിലൂടെ ഏകീഭവിപ്പിക്കുവാൻ വേണ്ടി മനുഷ്യാവതാരം ചെയ്ത ക്രിസ്തുവാണ് പരമമായ കൂദാശ. നമുക്ക് സ്പർശിക്കുകയും ദർശിക്കുകയും ചെയ്യുവാൻ കഴിയുന്ന വി. കൂദാശകളിലൂടെ ദൈവസ്വഭാവം വെളിപ്പെടുകയും ദൈവിക കൃപ പ്രദാനം ചെയ്യുകയും ചെയ്യുന്നു. അതു മുഖാന്തിരം നാം ദൈവീകരിക്കപ്പെടുന്നു.

### കൂദാശകളുടെ എണ്ണം

പ്രമുഖ ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനായ ഫാ. ഡോ. കെ. എം. ജോർജിന്റെ അഭിപ്രായത്തിൽ, ഓർത്തഡോക്സ് സഭകൾ കൂദാശകളുടെ എണ്ണം ഏഴായി പരിമിതപ്പെടുത്തിയിട്ടില്ല. അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം ഒരു നല്ല വാക്ക് പറയുന്നത് പോലും കൗദാശികമായി അർത്ഥമുള്ളതാണ്.

വി. കൂദാശകൾ രണ്ടെന്നോ, മൂന്നെന്നോ, ഏഴെന്നോ നിജപ്പെടുത്തുവാൻ കഴിയുകയില്ല. പൊതുവായിപ്പറഞ്ഞാൽ കൂദാശകളുടെ വസ്തുവാ

യിത്തീരുവാൻ എല്ലാ വസ്തുവിനും കഴിയും. കാരണം എല്ലാം ദൈവീക മാണ്. പ്രപഞ്ചത്തിലുള്ള ഏതും ഒരു രീതിയിൽ ദൈവീകതയുടെ പ്രതി രൂപമാണ്. അതിലൂടെ നമുക്ക് ദൈവമഹത്വം കാണുവാൻ സാധിക്കുന്നു. നമ്മുടെ കൂദാശകൾ എല്ലാറ്റിലുമുപരി മനുഷ്യവർഗ്ഗത്തോടുള്ള ദൈവ ത്തിന്റെ സ്നേഹവും കരുതലുമാണ് കാട്ടിത്തരുന്നത്. ക്രിസ്തുവാണ് ലോകത്തിൽ ദൈവസാന്നിദ്ധ്യത്തിന്റെ മൗലിക കൂദാശ. പ്രപഞ്ചം ആക മാനം ഒരു കൂദാശയാണ്. നമ്മുടെ ജീവിതത്തിലെ സംഭവങ്ങളിലൂടെയാണ് ദൈവം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. ജീവിതത്തിലെ ഓരോ അനുഭ വങ്ങൾക്കും കൂദാശകളായി പരിണമിക്കുവാൻ കഴിയും. തന്മൂലം കൂദാശ കളുടെ എണ്ണം ക്ലിപ്തപ്പെടുത്തുവാൻ സാധിക്കുകയില്ല.

അതേസമയം പ്രത്യേക പ്രാധാന്യമുള്ള പ്രത്യേക കൂദാശകൾ സഭ യുടെ ആരാധനാജീവിതത്തിലുണ്ട്. അവ ഏഴെണ്ണം എന്ന് പൊതുവേ പരിഗണിക്കപ്പെടുന്നു. അവയിൽ ഏറ്റവും പ്രധാനപ്പെട്ട രണ്ട് കൂദാശക ളാണ് വി. മാമോദീസായും വി. കുർബ്ബാനയും. ഇത് കർത്താവ് നേരിട്ട് സ്ഥാപിച്ചിട്ടുള്ളവയുമാണ്. ഇവ ഏറ്റവും വലിയ കൂദാശകളുമാണ്. മറ്റു ള്ളവ വി. മൂറോൻ, വി. കുമ്പസാരം, വി. വിവാഹം, വി. പട്ടത്വം, രോഗിക ളുടെ വി. തൈലാഭിഷേകം.

### ഏഴ് എന്ന അക്കത്തിന്റെ പ്രാധാന്യം

ഏഴ് എന്ന അക്കം വിശുദ്ധ വേദപുസ്തകത്തിൽ പലയിടത്തും കാണു വാൻ സാധിക്കുന്നു (ഉല്പ. 4:24, സംഖ്യ 23:1, 2 ദിന. 29:1, വെളിപാട് etc). ഒരു രഹസ്യാത്മക സ്വഭാവം അതിനുണ്ട്. പരിപൂർണ്ണതയുടെ അടയാള മായി ഈ സംഖ്യയെ വ്യാഖ്യാനിക്കുന്നു. കൂദാശകൾ ഏഴ് എന്ന് പാരമ്പ ര്യമായി കരുതിപ്പോരുന്നതിനുള്ള പ്രചോദനം വി. വേദപുസ്തകത്തിൽ നിന്ന് സ്വീകരിച്ചിട്ടുള്ളതാണ്. അതുപോലെ മൂന്ന് എന്ന സംഖ്യ സമസ്ത സൃഷ്ടിയുടെയും പ്രതീകമായി കണ്ടിരുന്നു. മൂന്നും നാലും കൂടിയ ഏഴ് സ്രഷ്ടാവിനെയും സൃഷ്ടിയേയും തമ്മിൽ സംയോജിപ്പിക്കുന്ന വി. കൂദാ ശകളുടെ എണ്ണമായി വ്യാഖ്യാനിച്ചു.

വി. കൂദാശകളെ മൂന്നായി വിഭാഗിക്കാം. 1) ഒഴിച്ചുകൂടാനാവാത്തവ അഥവാ പൊതുരക്ഷയ്ക്ക് അത്യാവശ്യമായവ. വി. മാമോദീസാ, വി. മൂറോൻ, വി. കുർബ്ബാന എന്നിവയാണവ. 2) ഐച്ഛികം അഥവാ ആവശ്യ മുള്ളവർക്ക് മാത്രം സ്വീകരിക്കാവുന്നവ: വി. പട്ടത്വം, വി. വിവാഹം. 3) വേണ്ടിവന്നേക്കാവുന്നവ – അതായത് പൊതുവെ രക്ഷയ്ക്ക് ആവശ്യമി ല്ലെങ്കിലും പ്രത്യേക സാഹചര്യങ്ങളിൽ ആവശ്യമായി വരുന്നവ: വി. കുമ്പ സാരം, വി. തൈലാഭിഷേകം.

രക്ഷയ്ക്ക് അത്യാവശ്യമായവയും ഒരിക്കലും മാറ്റിവച്ചുകൂടാത്തവയു മായ കൂദാശകൾ ആണ് ഒന്നാമത്തെ വിഭാഗത്തിൽപ്പെട്ട മൂന്ന് കൂദാശ



കൾ. ഇവ മൂന്നും കൈക്കൊള്ളാതിരിക്കാൻ ആർക്കും പാടുള്ളതല്ല. ഒരു വ്യക്തിയെ മാമോദീസാ മുക്കുമ്പോൾ ഈ മൂന്നു കൂദാശകളിലും അവനെ സംബന്ധിപ്പിക്കുന്നു. അങ്ങനെ അവനെ രക്ഷയ്ക്ക് പരിപൂർണ്ണ അവകാ ശിയാക്കിത്തീർക്കുന്നു.

മനസ്സുള്ളവർക്കോ വിളിക്കപ്പെട്ടവർക്കോ മാത്രം ബാധകമാകുന്നതും മറ്റുള്ളവരെ ബാധിക്കാത്തതുമായ കൂദാശകൾ ആകുന്നു ഐച്ഛികം എന്ന രണ്ടാം വിഭാഗത്തിൽ കൊടുത്തിരിക്കുന്ന അചാര്യത്വവും വിവാഹവും. വിവാഹം മനസുള്ളവർക്കും ആചാര്യത്വം അഹറോനെപ്പോലെ ദൈവ ത്താൽ വിളിക്കപ്പെട്ടവർക്കും (എബ്രാ. 5:4) മാത്രം വേണ്ടതാകുന്നു. ഈ കൂദാശകളെ സഭാംഗങ്ങളിൽ ചിലർ കൈക്കൊണ്ടില്ലെങ്കിലും അവർ രക്ഷയ്ക്ക് അനർഹരോ കുറവുള്ളവരോ ആയിത്തീരുന്നില്ല. അതുകൊ ണ്ടാണ് ഇവ പൊതുവെ രക്ഷയ്ക്ക് ആവശ്യമില്ലാത്തവ എന്നു പറഞ്ഞത്. എന്നാൽ ഇവ രണ്ടും സഭയിൽ എന്നും നിലനിൽക്കേണ്ടതും ഇല്ലാതായി പ്പോവാൻ പാടില്ലാത്തതുമാകുന്നു. തന്റെ "ആശ്വാസത്തിനും ന്യായമായ കാര്യത്തിൽ വർഗ്ഗത്തിന്റെ വളർച്ചയ്ക്കും" വിവാഹം നിലനിൽക്കേണ്ടത് അത്യാവശ്യമാകുന്നു. അതുപോലെ കൂദാശകളെ സഭയിൽ വ്യാപരിപ്പി ക്കുവാനും മറ്റുമായി ആചാര്യത്വം എന്ന കൂദാശയും സഭയിൽ അത്യാവശ്യ മായി നിലനിന്നുപോരേണ്ടതാകുന്നു. അതിന് വിഘ്നം വന്നാൽ സഭ തന്നെ ഇല്ലാതാവും.

വേണ്ടിവന്നേക്കാവുന്നവയായി മൂന്നാം വിഭാഗത്തിൽപ്പെട്ട കുമ്പസാ രവും തൈലാഭിഷേകവും സഭാംഗങ്ങളിൽ ചിലർക്ക് ആവശ്യമായി വരാം. വേണ്ടിവന്നില്ലെങ്കിൽ അവ അവർക്ക് ആവശ്യങ്ങളല്ല. എന്തെന്നാൽ പൊതുവെ രക്ഷയ്ക്കാവശ്യമായ മൂന്നു കൂദാശകളും കൈക്കൊണ്ടശേഷം യാതൊരു പാപവും ചെയ്യാത്തവന് കുമ്പസാരം ആവശ്യമായി വരുന്നില്ല. മനുഷ്യർ പാപത്തിൽ നിന്ന് ഒഴിഞ്ഞിരിക്കുന്നില്ലാത്തതിനാലും മാമോ ദീസാ കൈക്കൊണ്ടശേഷം പല കർമ്മപാപങ്ങളിലും ഉൾപ്പെടുന്നതി നാലും കുമ്പസാരം എല്ലാവർക്കും ആവശ്യമായി വരുന്നു.

രോഗികളുടെ തൈലാഭിഷേകം രോഗമുണ്ടായാൽ മാത്രം വേണ്ടതാ കുന്നു. രക്ഷയ്ക്ക് അത്യാവശ്യമായ കൂദാശകളെ കൈക്കൊണ്ട ഒരാൾ രോഗികളുടെ തൈലാഭിഷേകത്തിന്റെ അഭാവത്താൽ രക്ഷയ്ക്ക് കുറവു ള്ളവനായിത്തീരുകയില്ല. പടിഞ്ഞാറൻ സഭകളിൽ ഈ കൂദാശ മരണ സമയത്തു മാത്രം നടത്തുന്നതുകൊണ്ട് ഇത് മരിക്കുന്നവർക്കു വേണ്ടി യുള്ള കൂദാശ, അന്ത്യകൂദാശ, ഒടുക്കത്തെ ഒപ്രുശുമാ എന്നീ പേരുക ളിൽ അറിയപ്പെടുന്നു. എന്നാൽ പൗരസ്ത്യസഭകളിൽ രോഗികളുടെ തൈലാഭിഷേകം രോഗം സുഖപ്പെടുവാനുള്ള കൂദാശയാകയാൽ രോഗി യായിരിക്കുന്ന ഏതു വിശ്വാസിക്കു വേണ്ടിയും നടത്താവുന്നതാണ്.

കൂദാശകളെ വേറൊരു തരത്തിൽ വിഭാഗിക്കാവുന്നതാണ്.

1. ആവർത്തിക്കപ്പെടുവാൻ പാടില്ലാത്ത കൂദാശകൾ.

2. ആവർത്തിക്കപ്പെടാവുന്ന കൂദാശകൾ.

മാമോദീസാ, മൂറോൻ, ആചാര്യത്വം എന്നിവയാണ് ആവർത്തിക്കപ്പെടുവാൻ പാടില്ലാത്ത കൂദാശകൾ. മറ്റ് കൂദാശകൾ ആവർത്തിക്കപ്പെടാം. എന്നാൽ സംയോഗം പാടില്ലാത്തതും, മാറാരോഗത്താൽ വിവാഹം നിയമാനുസൃതമായി വേർപെടുത്തുന്നതിനാലോ, പങ്കാളിയുടെ മരണത്താലോ അല്ലാതെ വിവാഹം ആവർത്തിക്കാവുന്നതല്ല. മാമോദീസാ, മൂറോൻ പട്ടത്വം എന്നിവ ഒരിക്കലും ആവർത്തിക്കപ്പെടുന്നില്ല. കാരണം, അവ കൈക്കൊള്ളുന്നവരുടെ മേൽ ഒരിക്കലും മാറ്റപ്പെടാത്തവിധം ദൈവസ്വഭാവം മുദ്രയിടുന്നതിനാൽ അവ ആവർത്തിക്കുന്നത് അനാവശ്യവും ശിക്ഷാർഹവുമാണ്.

കൂദാശകൾക്ക് ആവശ്യമായ കാര്യങ്ങൾ, പരികർമ്മി, സ്വീകർത്താവ്, പദാർത്ഥം, പ്രാർത്ഥനാക്രമം എന്നിവയാണ്. ഇവ ഓരോ കൂദാശകളിലും വ്യത്യസ്തങ്ങളായിരിക്കും. ഓരോ കൂദാശയ്ക്കും അതതിന്റെ വസ്തുവും, പ്രാർത്ഥനാക്രമങ്ങളും ഉദ്ദേശിക്കുന്ന ഫലങ്ങളും വ്യത്യസ്തങ്ങളത്രേ. എല്ലാറ്റിലും വ്യാപരിക്കുന്ന ആത്മാവ് ഒന്നായിരുന്നാലും ഓരോന്നിലും വ്യത്യസ്ത വരങ്ങളത്രേ. കൂദാശകളിൽ ഉപയോഗിക്കുന്ന പദാർത്ഥം ആത്മീകഫലത്തെ സൂചിപ്പിക്കുക മാത്രമല്ല ചില കൂദാശകളിൽ പദാർത്ഥത്തെ വിശുദ്ധീകരിച്ച് ആത്മീയ പദാർത്ഥങ്ങളാക്കി തീർക്കുന്നു. അവയുടെ ഉപയോഗത്താൽ ഉദ്ദേശിക്കുന്ന അപ്രത്യക്ഷ നന്മകൾ ലഭ്യമാകുകയും ചെയ്യുന്നു. ഉദാഹരണമായി വി. കുർബ്ബാനയിൽ ഉപയോഗിക്കുന്ന പദാർത്ഥം അപ്പവും വീഞ്ഞുമെങ്കിൽ അവ ആത്മീയ പദാർത്ഥങ്ങളായിത്തീരുന്നത് കർത്താവിന്റെ വിശുദ്ധ ശരീരരക്തങ്ങളായിട്ടാകുന്നു. പ. മൂറോനിൽ പുറമെ ഉള്ള പദാർത്ഥം തൈലക്കൂട്ടാണെങ്കിൽ അകമേയുള്ള ആത്മീയ സത്ത പരിശുദ്ധാത്മാഭിഷേകമാകുന്നു.

ക്രിസ്തുവിൽ നമ്മുടെ ജീവിതത്തെ വി. ത്രിത്വത്തോട് സംയോജിപ്പിക്കുവാൻ കൂദാശകളിലൂടെ കഴിയുന്നു. ക്രിസ്തുവിലുള്ള നമ്മുടെ വിശ്വാസത്തെ ഉദ്ദീപിപ്പിക്കുകയും സ്ഥിരപ്പെടുത്തി ശക്തീകരിക്കുകയും ചെയ്യുന്നു. കൂദാശകളുടെ പ്രധാനോദ്ദേശ്യം ക്രിസ്തുവിന്റെ ജീവനിൽ വിശ്വാസികൾ പങ്കുചേരുക എന്നതാണ്. കൂദാശകളിലൂടെ ദൈവം നമ്മെ മരണത്തിൽ നിന്നും പാപത്തിൽ നിന്നും സ്വതന്ത്രമാക്കുന്നു. നിത്യജീവന്റെ മഹത്വം നമ്മുടെ മേൽ വർഷിക്കുന്നു. കൂദാശയിൽ ദൈവരാജ്യം നമുക്ക് പ്രാപ്യമായിതീരുന്നു. അതിലൂടെ ദൈവിക ജീവനിൽ പങ്കുകാരാവുക, ക്രിസ്തുവിൽ ആയിരിക്കുക എന്നീ അനുഭവം സാക്ഷാത്കരിക്കപ്പെടുന്നു.



കൂദാശയിൽ കൂടി ക്രിസ്തുവിനെ സമീപിക്കുന്നതിന് വിശ്വാസം അനിവാര്യമാണ്. അനേകമാളുകൾ കർത്താവിന്റെ വസ്ത്രം തൊട്ടു എങ്കിലും തനിക്കു സൗഖ്യം കിട്ടുമെന്ന വിശ്വാസത്തോടെ വസ്ത്രത്തിൽ തൊട്ട രക്തസ്രാവക്കാരി സ്ത്രീക്ക് മാത്രമേ സൗഖ്യം ലഭിച്ചുള്ളൂ. വിശ്വാസത്തോടു കൂടി കൂദാശകളിൽ പങ്കുകൊണ്ടു എങ്കിൽ മാത്രമേ ദൈവീക ജീവനിൽ പങ്കുകൊള്ളുവാൻ നമുക്ക് സാധിക്കുകയുള്ളൂ. വിശ്വാസത്തോടൊപ്പം ദൈവഹിതത്തോടുള്ള സമർപ്പണവും അത്യന്താപേക്ഷിതമാണ്. വി. കൂദാശകളിലൂടെ നാം സ്വീകരിക്കുന്ന ഏറ്റവും വലിയ ഫലം നിർവ്യാജമായ സ്നേഹമാണ്. ഈ നിസ്വാർത്ഥ സ്നേഹത്തിലൂടെ മാത്രമേ ദൈവവുമായി ഐക്യപ്പെടുവാനും സാധിക്കൂ. സ്നേഹ പ്രവൃത്തിയിലൂടെ നമുക്ക് സൃഷ്ടിയുടെ ഉദ്ദേശ്യമായ രക്ഷയും ദൈവീകരണവും നേടുവാൻ കഴിയും.

മനുഷ്യനും സർവ്വ സൃഷ്ടിക്കുമുള്ള ദൈവത്തിന്റെ ഏറ്റവും വലിയ ദാനമാണ് വി. കൂദാശകൾ. വ്യക്തിയിലുള്ള ദൈവിക പ്രതിച്ഛായ യാഥാർത്ഥ്യവും സജീവമാക്കുന്നത് കൗദാശീക രഹസ്യങ്ങളിലൂടെയാണ്. വി. കൂദാശകളിലൂടെ നമ്മുടെ ജീവിതത്തിൽ പരിശുദ്ധാത്മാവിന്റെ നിയന്ത്രണത്താലും തുടർച്ചയായ സാന്നിദ്ധ്യത്താലും ദൈവത്തോടു കൂടി നമ്മുടെ പ്രവർത്തനം, ആഗ്രഹം, ചിന്ത എന്നിവയെ ഐക്യപ്പെടുത്തുവാൻ കഴിയുന്നു. വി. കുർബ്ബാനയിൽ പ്രത്യേകിച്ച് അതിലുള്ള നമ്മുടെ പങ്കാളിത്തത്തിലൂടെ ദൈവസാന്നിദ്ധ്യം ഏറ്റവും യാഥാർത്ഥ്യമായിത്തീരുന്നു. കൂദാശകളിൽ പങ്കുകൊള്ളുന്നവർ വീണ്ടും ജനിക്കുകയും ആത്മികമായി പുനഃസൃഷ്ടിക്കപ്പെടുകയും പ്രത്യേകവും അദ്വിതീയവുമായ രീതിയിൽ രക്ഷകനുമായി ഐക്യപ്പെടുകയും ചെയ്യുന്നു. പ. പൗലോസ് സ്ലീഹാ ഓർമ്മിപ്പിക്കുന്നതുപോലെ “അവനിലല്ലോ നാം ജീവിക്കുകയും, ചരിക്കുകയും, ഇരിക്കുകയും ചെയ്യുന്നത്” (അപ്പോ. പ്രവൃത്തി. 17:28).

1) വി. മാമോദീസാ 2) വി. മൂറോൻ, 3) വി. കുർബ്ബാന 4) വി. വിവാഹം 5) വി. പട്ടത്വം 6) വി. കുമ്പസാരം 7) രോഗികളുടെ വി. തൈലാഭിഷേകവും ഇങ്ങനെ 7 കൂദാശകളിൽ 5 എണ്ണം പൊതുവേ സകലമനുഷ്യർക്കും സ്വീകരിക്കാവുന്നവയും പട്ടത്വം, വിവാഹം എന്നിവ അവയ്ക്കു മനസുള്ളവർക്കു മാത്രം സ്വീകരിക്കാവുന്നവയാകുന്നു. സകല കൂദാശകളെയും അതാതിനുവേണ്ടിയ യോഗ്യതകളോടു കൂടി കൈക്കൊള്ളേണ്ടതാകുന്നു. അപ്രകാരം കൈക്കൊള്ളുന്നവർക്ക് കൃപ ലഭിക്കുകയും തങ്ങളിലുള്ള കൃപ വർദ്ധിക്കുകയും ചെയ്യുന്നു.

# ബിബ്ലിയോഗ്രഫി


1. മലങ്കര മൽപാൻ കോനാട്ട് ഏബ്രഹാം കത്തനാർ, *വി. കുർബാന തക്സ*, എം. ഒ. സി., കോട്ടയം, 1996.

2. ഫാ. കെ. കെ. മാത്യൂസ്, *വി. കുർബാന: ധ്യാനപഠനം*, ഓർത്തഡോക്സ് സെമിനാരി, കോട്ടയം, 1971.

3. ഫാ. ജി. ജോൺ, *സ്വർഗ്ഗീയ മന്ന*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1989.

4. ഫാ. ഡോ. കെ. എം. ജോർജ്, *ജനതകളുടെ പ്രകാശം,* ദിവ്യബോധനം ഗ്രന്ഥാവലി, ഓർത്തഡോക്സ് സെമിനാരി, കോട്ടയം.

5. ജി. ചേടിയത്ത്, ജി. അപ്പശ്ശേരി, *ഡയനീഷ്യസ് ബർ സ്ലീബി - ആരാധനാക്രമത്തിന്റെ വ്യാഖ്യാനം*, ഓറിയന്റൽ ഇൻസ്റ്റിട്യൂട്ട് ഓഫ് റിലീജിയസ് സ്റ്റഡീസ്, കോട്ടയം, 1990.

6. സി. കെ. വറുഗീസ്, *ജീവനുള്ള ബലി*, തുരുത്തേൽ പ്രസ് & ബുക്ക് ഡിപ്പോ, പന്തളം, 2003.

7. മാത്യൂസ് മാർ അത്താനാസ്യോസ്, *സഭയും കൂദാശകളും,* എം. ഡി. സെമിനാരി, കോട്ടയം, 1960.

8. യൂഹാനോൻ മാർ സേവേറിയോസ്, *ഇതു നിങ്ങൾക്ക് ഏതുമില്ലയോ,* എം. ജി. ഒ. സി. എസ്. എം. പബ്ലിക്കേഷൻസ്, കോട്ടയം, 1977.

9. ഔഗേൻ മാർ തീമോത്തിയോസ്, *പരമയാഗം*, കോട്ടയം.

10. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, *മലങ്കര ഓർത്തഡോക്സ് സഭ: ഒരു പഠനം*, എം. ഒ. സി., കോട്ടയം, 1999.

11. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്, *സ്വാതന്ത്ര്യ ദീപ്തി*, സി. എസ്. എസ്., തിരുവല്ല, 1997.

12. ഫാ. ഡോ. ബി. വറുഗീസ്, *യാക്കോബിന്റെ അനാഫോറാ*, സെന്റ് എഫ്രേം എക്യുമെനിക്കൽ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ട്, കോട്ടയം, 2001.

13. ഫാ. ഡോ. ബി. വറുഗീസ്, *അബ്ബാ പിതാവേ*, ദിവ്യബോധനം ഗ്രന്ഥാവലി, കോട്ടയം, 1985.

14. വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ, *മതോപദേശസാരങ്ങൾ,* ബഥനിപ്രസ്, തിരുവല്ല.





15. നെടുന്തള്ളിൽ ഗീവറുഗീസ് കത്തനാർ, *മനുഷ്യരക്ഷ വി. സഭയിലൂടെ*, എൻ. ജി. പൗലൂസ് നെടുന്തള്ളിൽ, കോതമംഗലം, 1987.

16. റവ. സിറിൾ റമ്പാൻ, *മണിനാദം മുതൽ കാഹളനാദം വരെ,* ബി. എ. പബ്ലിക്കേഷൻസ്, കുണ്ടറ സെമിനാരി, 1999.

17. ഡോ. മാത്യൂസ് മാർ സേവേറിയോസ്, *പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ*, എം. ഒ. സി., കോട്ടയം, 2000.

18. ബിഷപ്പ് എച്ച്. പെക്കൻഹാം വാൽഷ്, *വി. കുർബാന ഒരു ധ്യാനാത്മക പഠനം*, സി. എസ്. എസ്., തിരുവല്ല, 2005.

19. ഫാ. കെ. ജി. തോമസ് കൊറ്റാത്തുവിള, *വി. കുർബാന: ചരിത്രത്തിലൂടെ ഒരു പഠനം*, സെന്റ് തോമസ് ഓർത്തഡോക്സ് മിഷൻ സെന്റർ, ഹരിപ്പാട്, 1989.

20. ഫാ. ഡോ. ജോൺ പണിക്കർ, *സഭാപാരമ്പര്യ ശില്പികൾ*, ദിവ്യബോധനം ഗ്രന്ഥാവലി, കോട്ടയം, 2001.

21. ഫാ ഡോ. മാത്യു വൈദ്യൻ, *വിശ്വാസപഠനങ്ങൾ: വേദവിജ്ഞാന മജ്ഞരി*, ഹഗിയോസ് പബ്ലിക്കേഷൻസ്, മാവേലിക്കര, 1999.

22. ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, *ഗുരുമുഖത്തു നിന്നും രണ്ടാം ഭാഗം*, സോഫിയ ബുക്സ്, കോട്ടയം, 2004.

23. സ്വാമി സിദ്ധിനാഥാനന്ദജി, *ഫിലോക്കാലിയ*, കുരിശുമല ആശ്രമം, വാഗമൺ, 1983.

24. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് (ചീഫ് എഡിറ്റർ), *മലങ്കര സഭാ വിജ്ഞാനകോശം*, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, 1993.